





Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 31st] December 1985|10th Pousha 1907 (Saka) [No. 52

# PART IB

## Notifications and Orders issued by the Public Service Commission

വിജ്ഞാപനം

I

ഡി. ആർ. 1(4)34521/85/ജി.ഡി.

തിരുവനന്തപുരം, 1985 നവംബർ 14.

ഭാഗം I

താഴെപ്പറയുന്ന തസ്തികകളിൽ നിയമിക്കപ്പെടുന്നതിന് യോഗ്യതയുള്ളവരിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിക്കുന്നു.

നമ്പർ—1

1. വകുപ്പ് — കേരള ഡയറി ഡെവലപ്മെന്റ്
2. ഉദ്യോഗപ്പേര്—ഡയറി എക്സ്റ്റൻഷൻ ഓഫീസർ
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം—16 (പതിനാറ്)

കുറിപ്പ്:—(1) ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിരിക്കുന്ന ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1985-ൽ 20 (ഇരുപതു) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. നിശ്ചിത പ്രായപരിധിയിലുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ പ്രായപരിധി കഴിഞ്ഞവർക്ക് ആവശ്യമായ ഇളവ് അനുവദിക്കുന്നതാണ് (വയസ്സിളവിനെ സംബന്ധിച്ച മറ്റു വിവരങ്ങൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക)
7. യോഗ്യതകൾ:—

അംഗീകൃത സർവ്വകലാശാലയിൽ നിന്നോ സ്ഥാപനത്തിൽ നിന്നോ ഡയറിയിംഗിൽ ലഭിച്ച ബിരുദമോ ഡിപ്ലോമയോ ഉണ്ടായിരിക്കണം.

അല്ലെങ്കിൽ

ഡയറിയിംഗിൽ സ്പെഷ്യലൈസേഷനോട് കൂടി അഗ്രികൾച്ചറിലോ വെറ്ററിനറി സയൻസിലോ ലഭിച്ച ബിരുദം.

അഭിലഷണീയം:—ഡയറി എക്സ്റ്റൻഷൻ ജോലിയിൽ പരിചയം.

പരിചയം:—അടിസ്ഥാന യോഗ്യത നേടിയതിനു ശേഷമുള്ളതായിരിക്കണം.

8. അപേക്ഷാഫീസ് — 10 രൂപ

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും. പട്ടികജാതി പട്ടികവർഗ്ഗക്കാർക്കും തൊഴിൽരഹിതരായ വികലാംഗർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ കൂടി നോക്കുക.)

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. കഴിയുന്നതും ആ കവറിൽ തന്നെ അപേക്ഷ അയയ്ക്കേണ്ടതാണ്.

## നമ്പർ—2

1. വകുപ്പ്—കോളേജ് വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—ജൂനിയർ ലക്ചറർ (മലയാളം)
3. ശമ്പളം—470-830 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല.

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിലേക്ക് പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി.—1-1-1985-ൽ 19 (പത്തൊമ്പത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

കുറിപ്പ്:—ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പി. എച്ച്. ഡി., ഡി. ഫിൽ., ഡി. എസ്.സി., ഡി. ലിറ്റ് പോലെയുള്ള റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നു വർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരള ജനറൽ എഡ്യൂക്കേഷൻ സബോർഡിനേറ്റ് സർവ്വീസിലുള്ള അദ്ധ്യാപകർക്ക് (അതായത് ഗവൺമെന്റ് സ്കൂൾ അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല. അപ്രകാരമുള്ളവർ റഗുലർ സർവീസിലാണെന്ന് തെളിയിക്കുന്ന ഒരു സർട്ടിഫിക്കറ്റ് (അസൽ) അവർ ജോലി നോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്ന് വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പൊതു വ്യവസ്ഥകളിൽ ശരിപ്പകർപ്പ് അയച്ചാൽ മതിയെന്നുള്ള വ്യവസ്ഥ ഈ സർട്ടിഫിക്കറ്റിനെ സംബന്ധിച്ചിടത്തോളം ബാധകമല്ല. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ.—

(1) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും മലയാളത്തിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള മാസ്റ്റേഴ്സ് അഥവാ ഓണേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും മലയാളത്തിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും മലയാളത്തിൽ റിസർച്ചുവഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും.

കുറിപ്പ്:—ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്കു പുറമെ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷയുടെ മാർക്കു ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പുകൾകൂടി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. കൂടാതെ അപേക്ഷാ ഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനംകൂടി എഴുതേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—5 രൂപ (അഞ്ചു രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും തൊഴിൽ രഹിതരായ വികലാംഗരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം,
പിൻ—695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

## നമ്പർ—3

1. വകുപ്പ്—കോളേജ് വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—ജൂനിയർ ലക്ചറർ (ഹിന്ദി, മാത്തമാറ്റിക്സ്, ബോട്ടണി)
3. ശമ്പളം—470-830 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല.

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1985-ന് 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പി. എച്ച്. ഡി., ഡി. ഫിൽ., ഡി. എസ്. ഡി., ഡി. ലിറ്റ് പോലെയുള്ള റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നു വർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരള ജനറൽ എഡ്യൂക്കേഷൻ സബോർഡിനേറ്റ് സർവ്വീസിലുള്ള അദ്ധ്യാപകർക്ക് (അതായത്, ഗവ. സ്കൂൾ അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല. അപ്രകാരമുള്ളവർ റഗുലർ സർവ്വീസിലാണെന്നു തെളിയിക്കുന്ന ഒരു സർട്ടിഫിക്കറ്റ് (അസൽ) അവർ ജോലി നോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പൊതു വ്യവസ്ഥകളിൽ ശരിപ്പകർപ്പ് അയച്ചാൽ മതിയെന്നുള്ള വ്യവസ്ഥ ഈ സർട്ടിഫിക്കറ്റിനെ സംബന്ധിച്ചിടത്തോളം ബാധകമല്ല. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

**ജൂനിയർ ലെക്ചറർ–ഹിന്ദി**

1. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഹിന്ദിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള ഓണേഴ്സ് ബിരുദം അല്ലെങ്കിൽ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

2. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഹിന്ദിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും ഹിന്ദിയിൽ റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും.

**ജൂനിയർ ലെക്ചറർ—മാത്തമാറ്റിക്സ്**

1. ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും മാത്തമാറ്റിക്സിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയിട്ടുള്ള ഓണേഴ്സ് ബിരുദം അല്ലെങ്കിൽ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

2. അംഗീകൃത സർവ്വകലാശാലയിൽ നിന്നും മാത്തമാറ്റിക്സിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും മാത്തമാറ്റിക്സിൽ റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും.

**ജൂനിയർ ലെക്ചറർ–ബോട്ടണി**

1. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ബോട്ടണിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള ഓണേഴ്സ് അല്ലെങ്കിൽ മാസ്റ്റേഴ്സ് ബിരുദം

അല്ലെങ്കിൽ

2. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ബോട്ടണിയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും ബോട്ടണിയിൽ റിസർച്ചു വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും

കുറിപ്പ്.—ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്ക് പുറമെ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകളുടെ (അതാതു വിഷയങ്ങളുടെ) മാർക്കുലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പുകൾ കൂടി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്, കൂടാതെ അപേക്ഷാഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്കു ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനം കൂടി എഴുതേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 5 രൂപ

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ പെൻഷൻ ലഭിക്കുവാൻ അർഹത നേടിയവരുമായ വിമുക്ത ഭടന്മാരും തൊഴിൽ രഹിതരായ വികലാംഗരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം —
ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, പി. ഒ. തിരുവനന്തപുരം-695 004

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക)

നമ്പർ —4

1. സ്ഥാപനത്തിന്റെ പേര്—കേരള ആഗ്രോ ഇൻഡസ്ട്രീസ് കോർപ്പറേഷൻ ലിമിറ്റഡ് (കേരള ആഗ്രോ ഫ്രൂട്ട്സ് പ്രോഡക്റ്റ്സ്)
2. ഉദ്യോഗപ്പേര്—ആഫീസ് അസിസ്റ്റന്റ്
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)
(താഴെയുള്ള കുറിപ്പ് ഒന്ന് നോക്കുക)
5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1–1–1985–ൽ 18 (പതിനെട്ട്) വയസ്സ്, തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പ് രണ്ട് നോക്കുക)
7. യോഗ്യതകൾ:—
ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച ബി. കോം. ബിരുദം അല്ലെങ്കിൽ തത്തുല്യമായ യോഗ്യത.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:—
12-2-1986 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും:— 5 (അഞ്ചു) രൂപ

(പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരോ പെൻഷന് അർഹതയുള്ളവരോ ആയ വിമുക്തഭടന്മാർക്കും തൊഴിൽ രഹിതരായ വികലാംഗർക്കും ഫീസ് സൗജന്യമാണ്. അവർ ഫീസ് മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.)

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:
ഡെപ്യൂട്ടി സെക്രട്ടറി,
(കോർപ്പറേഷൻ വിംഗ്)
പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം—695 004.

മേൽപ്പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

കുറിപ്പ് (ഒന്ന്).—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്ന് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ് (രണ്ട്).—(1) പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചു വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളു. ടി സ്ഥാപനത്തിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) 24-11-1983-ൽ തുടർച്ചയായി താൽക്കാലിക സർവ്വീസിലുണ്ടായിരുന്നവർക്ക് അവർ പ്രസ്തുത സർവീസ് ആരംഭിച്ച തീയതിയിൽ നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരായിരുന്നുവെങ്കിൽ, സർക്കാരിന്റെ 28-4-1984-ലെ ഉത്തരവ് നമ്പർ എം. എസ്. 128/84/ജി. എ. ഡി. അനുസരിച്ചുള്ള വയസിളവിന് അർഹതയുണ്ടായിരിക്കുന്നതാണ്. ഈ ആനുകൂല്യം, ഉദ്യോഗാർത്ഥി മേൽ വിവരിച്ച തീയതിയിൽ സേവനമനുഷ്ഠിച്ചിരുന്ന സർവീസിലെ അതേ തസ്തികയിലേക്കു മാത്രം ലഭിക്കുന്നതും 28-4-1984-നു ശേഷം കമ്മീഷൻ ആ തസ്തികയിലേക്കുള്ള തെരഞ്ഞെടുപ്പിനായി പുറപ്പെടുവിക്കുന്ന ആദ്യത്തെ ഒരു വിജ്ഞാപനത്തിനുമാത്രം ബാധകമായിരിക്കുന്നതുമാണ്. ഈ ആനുകൂല്യം ലഭിക്കേണ്ടവർ ആ വിവരം അപേക്ഷയിലെ നിർദ്ദിഷ്ട കോളത്തിൽ കാണിച്ചിരിക്കേണ്ടതും ബന്ധപ്പെട്ട വകുപ്പ്/ആഫീസ് മേധാവിയിൽ നിന്നോ നിയമനാധികാരിയിൽ നിന്നോ 24-11-1983-ൽ തുടർച്ചയായി താൽക്കാലിക നിയമനത്തിലിരുന്ന തസ്തികയുടെ പേര്, ശമ്പളം, വകുപ്പ്/സ്ഥാപനം, (സർക്കാർ, അർദ്ധസർക്കാർ സ്ഥാപനങ്ങൾ) ജോലിയിൽ പ്രവേശിച്ച തീയതി പിരിച്ചുവിടപ്പെട്ട തീയതി മുതലായ വിശദ വിവരങ്ങൾ വ്യക്തമാക്കുന്ന സർട്ടിഫിക്കറ്റ് (അസ്സൽ) അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതുമാണ്. അപ്രകാരം ഹാജരാക്കപ്പെടുന്ന സർട്ടിഫിക്കറ്റ് (അസ്സൽ) മടക്കിക്കൊടുക്കുന്നതല്ല.

(3) കേരള ഫിഷറീസ് കോർപ്പറേഷനിൽ നിന്നും പിരിച്ചു വിടപ്പെട്ട ജീവനക്കാർക്ക് 31-12-1984-ലെ ജി. ഒ. (ആർ.റ്റി.) 1942/84/പി. ഡബ്ലിയു. നമ്പർ ഉത്തരവ് പ്രകാരം ടി കോർപ്പറേഷനിലുള്ള സർവ്വീസിന്റെ ദൈർഘ്യത്തോളം വയസ്സിളവിന് അർഹതയുണ്ടായിരിക്കുന്നതാണ്. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ് കഴിയാൻ പാടില്ലാത്തതാകുന്നു. ഒരേ മാർക്ക് ലഭിക്കുന്ന ഉദ്യോഗാർത്ഥികളിൽ ഈ വിഭാഗത്തിൽപ്പെട്ടവർക്ക് നിയമനകാര്യത്തിൽ മുൻഗണന നൽകുന്നതാണ്. ടി ആനുകൂല്യങ്ങൾ ലഭിക്കേണ്ട ഉദ്യോഗാർത്ഥികൾ തങ്ങളുടെ സർവ്വീസിന്റെ ദൈർഘ്യം, പിരിച്ചുവിടപ്പെട്ട തീയതി ഇവ തെളിയിക്കുന്നതിന് കേരള ഫിഷറീസ് കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടറിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കറ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ പകർപ്പു കൂടി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

(4) പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ 5, 6, 7, 9, 11, 12, 13, 14, 15 17, 18, 19 ഈ ഉപഖണ്ഡികകളും 5-ാം ഖണ്ഡികയും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല. 6-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള ആനുകൂല്യം ഈ കോർപ്പറേഷന്റെ ക്ലാസ് 3, ക്ലാസ് 4 എന്നീ ഉദ്യോഗങ്ങൾക്കുള്ള തെരഞ്ഞെടുപ്പിന് ബാധകമാണ്.

(5) ജനറൽ റിസർവ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്ക് അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

(6) വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ ഒന്നാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

## നമ്പർ—5

1. സ്ഥാപനത്തിന്റെ പേര്— കേരളാ സെറാമിക്സ് ലിമിറ്റഡ്, കുണ്ടറ
2. ഉദ്യോഗപ്പേര്— ഡ്രൈവർ
3. ശമ്പളം—110-397 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്
(താഴെയുള്ള കുറിപ്പ് ഒന്ന് നോക്കുക)
5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ൽ 18 (പതിനെട്ട്) വയസ് തികഞ്ഞിരിക്കേണ്ടതും 38 (മുപ്പത്തിയെട്ട്) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പ് രണ്ട് നോക്കുക)
7. യോഗ്യതകൾ—
(1) അക്ഷരാഭ്യാസം ഉണ്ടായിരിക്കണം.
(2) ഹെവി ഡ്യൂട്ടി വാഹനങ്ങൾ ഓടിക്കുന്നതിന് നിലവിലുള്ള ഡ്രൈവിംഗ് ലൈസൻസ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം അഞ്ച് മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും.—അഞ്ച് രൂപ (പട്ടികജാതി / പട്ടിക വർഗ്ഗക്കാർക്കും തൊഴിൽരഹിതരായ വികലാംഗർക്കും പെൻഷൻ ലഭിക്കുന്നവരോ, പെൻഷന് അർഹതയുള്ളവരോ ആയ വിമുക്ത ഭടൻമാർക്കും ഫീസ് സൗജന്യമാണ്). അവർ ഫീസ് ഒടുക്കേണ്ട ആവശ്യമില്ല എന്ന് ബന്ധപ്പെട്ട കോളത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,<br>
(കോർപ്പറേഷൻ വിംഗ്),<br>
കേരള പബ്ലിക് സർവ്വീസ്<br>
കമ്മീഷൻ ആഫീസ്, പട്ടം,<br>
തിരുവനന്തപുരം-4,<br>
പിൻ–695 004.

ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്. കഴിയുന്നതും അപേക്ഷ ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

കുറിപ്പ് (ഒന്ന്):—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ് (രണ്ട്):— 1. പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചു വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. ടി സ്ഥാപനത്തിൽ റെഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) "24-11-1983-ൽ തുടർച്ചയായി താൽകാലിക സർവ്വീസിലുണ്ടായിരുന്നവർക്ക് അവർ പ്രസ്തുത സർവീസ് ആരംഭിച്ച തീയതിയിൽ നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരായിരുന്നുവെങ്കിൽ, സർക്കാരിന്റെ 28-4-1984-ലെ ഉത്തരവ് നമ്പർ എം.എസ്.128/84/ ജി.എ.ഡി. അനുസരിച്ചുള്ള വയസ്സിളവിന് അർഹതയുണ്ടായിരിക്കുന്നതാണ്. ഈ ആനുകൂല്യം, ഉദ്യോഗാർത്ഥി മേൽപറഞ്ഞ തീയതിയിൽ സേവനമനുഷ്ഠിച്ചിരുന്ന സർവ്വീസിലെ അതേ തസ്തികയിലേയ്ക്ക് മാത്രം ലഭിക്കുന്നതും 28-4-1984-ന് ശേഷം കമ്മീഷൻ ആ തസ്തികയിലേയ്ക്കുള്ള തെരഞ്ഞെടുപ്പിനായി പുറപ്പെടുവിക്കുന്ന ആദ്യത്തെ ഒരു വിജ്ഞാപനത്തിനുമാത്രം ബാധകമായിരിക്കുന്നതുമാണ്. ഈ ആനുകൂല്യം ലഭിക്കേണ്ടവർ ആ വിവരം അപേക്ഷയിലെ നിർദ്ദിഷ്ട കോളത്തിൽ കാണിച്ചിരിക്കേണ്ടതും ബന്ധപ്പെട്ട വകുപ്പ് / ആഫീസ് മേധാവിയിൽ നിന്നോ നിയമനാധികാരിയിൽ നിന്നോ 24-11-1983-ൽ തുടർച്ചയായി താൽക്കാലിക നിയമനത്തിലിരുന്ന തസ്തികയുടെ പേര്, ശമ്പളം, വകുപ്പ്/സ്ഥാപനം, (സർക്കാർ, അർദ്ധസർക്കാർ സ്ഥാപനങ്ങൾ) ജോലിയിൽ പ്രവേശിച്ച തീയതി, പിരിച്ചുവിടപ്പെട്ട തീയതി മുതലായ വിശദ വിവരങ്ങൾ വ്യക്തമാക്കുന്ന സർട്ടിഫിക്കറ്റു (അസ്സൽ) അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതുമാണ്. അപ്രകാരം ഹാജരാക്കപ്പെടുന്ന സർട്ടിഫിക്കറ്റ് (അസ്സൽ) മടക്കിക്കൊടുക്കുന്നതല്ല".

(3) കേരള ഫിഷറീസ് കോർപ്പറേഷനിൽ നിന്നും പിരിച്ചുവിടപ്പെട്ട ജീവനക്കാർക്ക് 31-12-1984-ലെ ജി. ഒ. (ആർ. റ്റി ) 1942/84/ പി. ഡബ്ല്യു. നമ്പർ ഉത്തരവ് പ്രകാരം ടി കോർപ്പറേഷനിലുള്ള സർവ്വീസിന്റെ ദൈർഘ്യത്തോളം വയസ്സിളവിന് അർഹതയുണ്ടായിരിക്കുന്നതാണ്. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സ് തികയാൻ പാടില്ലാത്തതാകുന്നു. ഒരേ മാർക്ക് ലഭിക്കുന്ന ഉദ്യോഗാർത്ഥികളിൽ ഈ വിഭാഗത്തിൽപ്പെട്ടവർക്ക് മുൻഗണന നൽകുന്നതാണ്. ടി ആനുകൂല്യങ്ങൾ ലഭിക്കേണ്ട ഉദ്യോഗാർത്ഥികൾ തങ്ങളുടെ സർവ്വീസിന്റെ ദൈർഘ്യം, പിരിച്ചുവിടപ്പെട്ട തീയതി ഇവ തെളിയിക്കുന്നതിന് കേരള ഫിഷറീസ് കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടറിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കറ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പുകൂടി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

(4) പൊതു വ്യവസ്ഥകളിലെ 2—ാം ഖണ്ഡികയിലെ 5, 6, 7, 9, 11, 12, 13, 14, 15, 17, 18, 19 ഈ ഉപഖണ്ഡികകളും 5-ാം ഖണ്ഡികയും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല. 6-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള ആനുകൂല്യം ഈ സ്ഥാപനത്തിലെ ക്ലാസ് 3, ക്ലാസ് 4 തസ്തികകൾക്കുള്ള തെരഞ്ഞെടുപ്പിന് ബാധകമാണ്.

(5) ജനറൽ റിസർവ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്ക് അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

(6) വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ 2—ാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

നമ്പർ—6

1. വകുപ്പ്—പ്രിന്റിംഗ് ഗവൺമെന്റ് പ്രസ്സുകൾ)
2. ഉദ്യോഗപ്പേര്— ടെക്നീഷ്യൻ ഗ്രേഡ് 2
3. ശമ്പളം—340—535 രൂപ

4. ഒഴിവുകളുടെ എണ്ണം—

1. തിരുവനന്തപുരം—
   1. ടെക്‌നീഷ്യൻ ഗ്രേഡ് 2 ഫിറ്റർ മെക്കാനിക്ക് 4 (നാല്)
   2. ടെക്‌നീഷ്യൻ ഗ്രേഡ് 2 മെക്കാനിക്ക്-കം-വെൽഡർ 1 (ഒന്ന്)
2. എറണാകുളം—
   1. ടെക്‌നീഷ്യൻ ഗ്രേഡ് 2 ഫിറ്റർ മെക്കാനിക്ക് 1 (ഒന്ന്)
   2. ടെക്‌നീഷ്യൻ ഗ്രേഡ് 2 മെക്കാനിക്ക്-കം-വെൽഡർ (1) ഒന്ന്.
   3. ടെക്‌നീഷ്യൻ ഗ്രേഡ് 2 മെക്കാനിക്ക്-കം-മെഷീനിസ്റ്റ് 1 (ഒന്ന്)
3. പാലക്കാട്—
   1. ടെക്‌നീഷ്യൻ ഗ്രേഡ് 2 ഫിറ്റർ മെക്കാനിക്ക് 1 (ഒന്ന്)
   2. ടെക്‌നീഷ്യൻ ഗ്രേഡ് 2 മെക്കാനിക്ക്-കം-മെഷീനിസ്റ്റ് 1 (ഒന്ന്)

നോട്ട്:—ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ജില്ലകളിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്നകൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്ക് മാത്രം അപേക്ഷ അയയ്ക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ തൻനിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ ഇടയായതായി തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും, അവരുടെമേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ഓഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27—5—1971—ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽനിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് മറ്റേതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചുവർഷത്തിനുശേഷം മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2—1—1961—ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കുവാൻ അർഹതയില്ല. എന്നാൽ ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് വിജ്ഞാപനം പുറപ്പെടുവിക്കുമ്പോൾ അവർക്ക് അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1985—ൽ (19 പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്കു വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ—

പൊതു വിദ്യാഭ്യാസ യോഗ്യത. എസ്. എസ്. എൽ. സി. സ്റ്റാൻഡേർഡ് ജയിച്ചിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത ഉണ്ടായിരിക്കണം.

2. സാങ്കേതികം: ഫിറ്റർ, മെക്കാനിക്ക് അല്ലെങ്കിൽ ആർട്ടിഫൈസർ (ഡീസൽ), (ട്രാക്ടർ, മോട്ടോർ വെഹിക്കിൾ) ഇതിലേതെങ്കിലും ട്രേഡിൽ ഇൻഡ്യൻ പ്രതിരോധസേനകളിലെ ടെക്‌നിക്കൽ ടെസ്റ്റിംഗ് ബോർഡുകളിൽ നിന്ന് ലഭിച്ചിട്ടുള്ള ട്രേഡ് സർട്ടിഫിക്കറ്റോ, നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റോ ഉണ്ടായിരിക്കണം

അല്ലെങ്കിൽ

(ബി) മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ കെ. ജി. സി. ഇ. (റിവൈസ്ഡ് സ്കീം പാസ്സായിരിക്കണം).

ബി. മെക്കാനിക്ക്-കം-വെൽഡർ:—വെൽഡർ ട്രേഡിൽ നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റോ ഇൻഡ്യൻ പ്രതിരോധ സേനകളിലെ ടെക്‌നിക്കൽ ടെസ്റ്റിംഗ് ബോർഡുകളിൽ നിന്ന് ലഭിച്ചിട്ടുള്ള ട്രേഡ് സർട്ടിഫിക്കറ്റോ ഉണ്ടായിരിക്കണം.

സി. മെക്കാനിക്ക്-കം-മെഷീനിസ്റ്റ്:—മെഷീനിസ്റ്റ് ട്രേഡിൽ നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റോ ഇൻഡ്യൻ പ്രതിരോധ സേനകളിലെ ടെക്‌നിക്കൽ ടെസ്റ്റിംഗ് ബോർഡുകളിൽ നിന്ന് ലഭിച്ചിട്ടുള്ള ട്രേഡ് സർട്ടിഫിക്കറ്റോ ഉണ്ടായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി:—12—2—1986 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. (എ) അപേക്ഷാഫീസ്:—2 രൂപ (രണ്ട് രൂപ) പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും, പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരും ആയ വിമുക്തഭടൻമാർക്കും തൊഴിൽരഹിതരായ വികലാംഗർക്കും ഫീസ് ഒടുക്കാതെ അപേക്ഷിക്കാം ... വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം:—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

1. തിരുവനന്തപുരം ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
റി. സി. 1/1588/2, കുമാരപുരം,
മെഡിക്കൽ കോളേജ് പി. ഒ.,
തിരുവനന്തപുരം, പിൻ. 695 011.

2 എറണാകുളം ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
കോളേജ് പി. ഒ.,
എറണാകുളം, 682 035.

കുറിപ്പ്—അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

ബന്ധപ്പെട്ട ജില്ലാ ആഫീസിലേയ്ക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടേയോ/ഡെപ്യൂട്ടി സെക്രട്ടറിയുടേയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് നൽകിയിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

വിഭാഗം—8

1. വകുപ്പ്—ആരോഗ്യ വകുപ്പ്
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് ഫോർമാൻ (പൗവർ ലാൻട്രി)
3. ശമ്പളം—330–515 രൂപ
4. ഒഴിവുകളുടെ എണ്ണം — ജില്ലാടിസ്ഥാനത്തിൽ

എറണാകുളം ജില്ലാ—1 (ഒന്ന്).

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം എറണാകുളം ജില്ലയിലേക്ക് പ്രത്യേകം റാങ്ക് ലിസ്റ്റ് തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ജില്ലയിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 134/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് മറ്റെതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. 5 വർഷത്തിനുശേഷം മറ്റെതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ (എം.എസ്.) 4/പി.ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1985-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 വയസ്സ് തികയാൻ പാടില്ലാത്തുമാകുന്നു.

നോട്ട്: — യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ—(എ) അഞ്ചാം ഫാറമോ അല്ലെങ്കിൽ ഒൻപതാം സ്റ്റാൻഡാർഡോ (പുതിയത്) തത്തുല്യമായ പരീക്ഷയോ പാസ്സായിരിക്കണം.

(ബി) താഴെപ്പറയുന്ന സാങ്കേതിക യോഗ്യതയും ഉണ്ടായിരിക്കണം.

(1) ഒരു അംഗീകൃത സാങ്കേതിക സ്കൂളിൽ നിന്നോ സാങ്കേതിക ട്രെയിനിംഗ് സെന്ററിൽ നിന്നോ (ഇൻഡസ്ട്രിയൽ ട്രെയിനിംഗ് സെന്റർ) ഒരു വർഷത്തിൽ കുറയാതെയുള്ള പഠനത്തിനു ശേഷം ലഭിച്ച ഇലക്ട്രിക്കൽ ഇൻജിനീയറിംഗിലുള്ള സർട്ടിഫിക്കറ്റ്.

അല്ലെങ്കിൽ

(2) ലണ്ടൻ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും എ. സി. അല്ലെങ്കിൽ ഇന്റർമീഡിയറ്റ് ഗ്രേഡിൽ ഇലക്ട്രിക്കൽ ഇൻജിനീയറിംഗിൽ സിറ്റി ആൻഡ് ഗിൽഡ് പരീക്ഷ പാസ്സായിരിക്കണം.

അല്ലെങ്കിൽ

(3) ഇലക്ട്രിക് ലൈറ്റ് ആൻഡ് പൗവറിൽ കെ. ജി. ടി. ഇ. അല്ലെങ്കിൽ എം.ജി.ടി.ഇ. സർട്ടിഫിക്കറ്റ് (ഹയർ)

അല്ലെങ്കിൽ

(4) വാർ ടെക്നിക്കൽ ട്രെയിനിംഗ് സെന്ററിൽ നിന്ന് ഇലക്ട്രീഷ്യനായോ ലൈൻമാനായോ ലഭിച്ചിട്ടുള്ള ഗ്രേഡ് 3 സർട്ടിഫിക്കറ്റ്.

കുറിപ്പ്:— സിറ്റി ആൻഡ് ഗിൽഡ് ഓഫ് ലണ്ടൻ ഇൻസ്റ്റിറ്റ്യൂട്ട് 31-3-1985-ന് ശേഷം നൽകുന്ന യോഗ്യതകൾ സ്വീകാര്യമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസ്— 2 (രണ്ട്) രൂപ. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരും പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരുമായ വിമുക്തഭടന്മാർക്കും തൊഴിൽരഹിതരായ വികലാംഗർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം.— മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിച്ചിട്ടുള്ളതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ജില്ലാ ആഫീസർ,
പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
കോളേജ് പി. ഒ.,
എറണാകുളം—682 035.

കുറിപ്പ്:— അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

(ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ / ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.)

വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ 2-ാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക.

നമ്പർ—9

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം

2. ഉദ്യോഗപ്പേര്—വർക്ക്ഷോപ്പ് അറ്റൻഡർ

കുറിപ്പ്—ഉദ്യോഗാർത്ഥികൾ നിർദ്ദിഷ്ട യോഗ്യതയുടെ അടിസ്ഥാനത്തിൽ താഴെ നാലാം ഖണ്ഡികയിൽ ഒഴിവുകൾ കാണിച്ചിട്ടുള്ള ബന്ധപ്പെട്ട ട്രേയിഡിന്റെ പേരുകൂടി (ഏതെങ്കിലും ഒരു ട്രേയിഡിന്റെ മാത്രം) അപേക്ഷയിൽ ഉദ്യോഗപ്പേരിനോടൊപ്പം രേഖപ്പെടുത്തേണ്ടതാണ്. അതായത് വർക്ക്ഷോപ്പ് അറ്റൻഡർ (മോട്ടോർ മെക്കാനിക്) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (വെൽഡിംഗ്) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ക്യാബിനറ്റ് മേക്കിംഗ്) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (സ്മിത്തി) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ഫിറ്റിംഗ്) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ഫൗണ്ടറി) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (വയർമാൻ) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ഇലക്ട്രീഷ്യൻ) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ടർണിംഗ്) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ഹൈഡ്രോളിക്സ് ലാബ്) എന്നോ വർക്ക്ഷോപ്പ് അറ്റൻഡർ (ആട്ടോമൊബൈൽ) എന്നോ ആയിരിക്കണം.

3. ശമ്പളം—310-490 രൂപ

4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ

തിരുവനന്തപുരം ജില്ല :

1 വർക്ക്ഷോപ്പ് അറ്റൻഡർ (മോട്ടോർ മെക്കാനിക്) 1 (ഒന്ന്)
2 വർക്ക്ഷോപ്പ് അറ്റൻഡർ (വെൽഡിംഗ്) 1 (ഒന്ന്)
3 വർക്ക്ഷോപ്പ് അറ്റൻഡർ (ക്യാബിനറ്റ് മേക്കിംഗ്) 1 (ഒന്ന്)
4 വർക്ക്ഷോപ്പ് അറ്റൻഡർ (സ്മിത്തി) 1 (ഒന്ന്)

തൃശൂർ ജില്ല :

1 വർക്ക്ഷോപ്പ് അറ്റൻഡർ (ഫിറ്റിംഗ്) 2 (രണ്ട്)
2 വർക്ക്ഷോപ്പ് അറ്റൻഡർ (ഫൗണ്ടറി) 1 (ഒന്ന്)
3 വർക്ക്ഷോപ്പ് അറ്റൻഡർ (വയർമാൻ) 1 (ഒന്ന്)
4 വർക്ക്ഷോപ്പ് അറ്റൻഡർ (ഇലക്ട്രീഷ്യൻ) 1 (ഒന്ന്)
5 വർക്ക്ഷോപ്പ് അറ്റൻഡർ (ടർണിംഗ്) 1 (ഒന്ന്)
6 വർക്ക്ഷോപ്പ് അറ്റൻഡർ (ഹൈഡ്രോളിക്സ് ലാബ്)—1 (ഒന്ന്)

മലപ്പുറം ജില്ല :

1 വർക്ക്ഷോപ്പ് അറ്റൻഡർ (ആട്ടോമൊബൈൽ) 1 (ഒന്ന്)

കണ്ണൂർ ജില്ല :

1 വർക്ക്ഷോപ്പ് അറ്റൻഡർ (സ്മിത്തി) 1 (ഒന്ന്)

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്ന് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ജില്ലകളിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്ക് മാത്രം അപേക്ഷ അയയ്ക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഒരു ഉദ്യോഗാർത്ഥിക്കു തന്നെ നിർദ്ദിഷ്ട യോഗ്യതയുള്ളപക്ഷം ഒന്നിൽ കൂടുതൽ ട്രേയിഡുകളിലേക്ക് (ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ളവയിലേക്ക് മാത്രം) അപേക്ഷകൾ അയയ്ക്കാവുന്നതാണ്. എന്നാൽ ഓരോ ട്രേയിഡിനും പ്രത്യേകം പ്രത്യേകം അപേക്ഷകൾ അയയ്ക്കണം. ഒരു ഉദ്യോഗാർത്ഥി ഒരു ട്രേയിഡിന് ഒന്നിലധികം ജില്ലകളിലേക്ക് അപേക്ഷിക്കാൻ പാടില്ല. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ തൻനിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ ഇടയായതായി തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും, അവരുടെ മേൽ അച്ചടക്കനടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾ

അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് മറ്റേതെങ്കിലും ഒരു ജില്ലയിലേക്കു മാറ്റം അനുവദിക്കുന്നതല്ല. 5 വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവ: ഓർഡർ (എം. എസ്.) 4/പി. ഡി യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലുമൊരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1985-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ:—

1. ഏഴാം സ്റ്റാൻഡേർഡ് പാസായിരിക്കണം.
2. ബന്ധപ്പെട്ട ട്രേഡിൽ ജെ. ടി. എസ്. എൽ. സി., ഐ. ടി. ഐ., കെ. ജി. റ്റി. ഇ., കെ. ജി. സി. ഇ. അല്ലെങ്കിൽ സിറ്റി. ഗിൽഡ് പരീക്ഷയോ പാസ്സായിരിക്കണം.

കുറിപ്പ്:—സിറ്റി ആൻഡ് ഗിൽഡ്സ് ഓഫ് ലണ്ടൻ ഇൻസ്റ്റിറ്റ്യൂട്ട് 31-3-1985-ന് ശേഷം നൽകുന്ന യോഗ്യതകൾ സ്വീകാര്യമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ

9. (എ) അപേക്ഷാഫീസ്—രണ്ടു രൂപ. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും, പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരും ആയ വിമുക്തഭടന്മാർക്കും തൊഴിൽരഹിതരായ വികലാംഗർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

1. തിരുവനന്തപുരം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്
റ്റി. സി. 1/1588-2,
കുമാരപുരം,
മെഡിക്കൽകോളേജ് പി. ഒ.,
തിരുവനന്തപുരം-695 011

2. തൃശൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വാർഡ് നമ്പർ 27,
ബിൽഡിംഗ് നമ്പർ 602,
'സുനന്ദ', സെനറ്റോറിയം റോഡ്,
ചെമ്പുക്കാവ്, തൃശ്ശൂർ 680 020.

3. മലപ്പുറം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 12/26,
മലപ്പുറം - 676 505

4. കണ്ണൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി,
ജില്ലാ ആഫീസ്,
ഫസ്റ്റ് ഫ്ളോർ,
സിവിൽ ലൈൻ,
കണ്ണൂർ-670 002

നോട്ട്—അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽതന്നെ അയയ്ക്കേണ്ടതാണ്.

(ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ/ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.)

വിശദവിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക.

നമ്പർ—10

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—വർക്ക്ഷോപ്പ് അറ്റൻഡർ (ഇൻസ്ട്രുമെന്റ് മെക്കാനിക്ക്)
3. ശമ്പളം—310-490 രൂപ
4. ഒഴിവുകളുടെ എണ്ണം — ജില്ലാടിസ്ഥാനത്തിൽ

കോട്ടയം ജില്ല— 1(ഒന്ന്)

മലപ്പുറം ജില്ല—1(ഒന്ന്)

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതിമുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ജില്ലകളിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ ജില്ലകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്കു മാത്രം അപേക്ഷ അയയ്ക്കേണ്ടതും, അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ തൻനിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ ഇടയായതായി തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും അവരുടെ മേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ 10-ാം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 154/71/പി.ഡി.യിലെ പ്രത്യേക വ്യവസ്ഥകൾക്കനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 4/പി. ഡി.യിലെ വ്യവസ്ഥകൾക്കു വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ജോലിനോക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് വിജ്ഞാപനം പുറപ്പെടുവിക്കുമ്പോൾ അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1985-ൽ 19 (പത്തൊമ്പത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്.—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അമ്പത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ:—

(1) ഏഴാം സ്റ്റാൻഡാർഡ് പാസ്സായിരിക്കണം.

(2) ഇൻസ്ട്രുമെന്റ് മെക്കാനിക്ക് ട്രേഡിൽ ജെ.ടി.എസ്.എൽ.സി, ഐ.ടി.ഐ. കെ.ജി.ടി.ഇ. കെ.ജി.സി.ഇ. അല്ലെങ്കിൽ സിറ്റി ഗിൽഡ് പരീക്ഷയോ പാസ്സായിരിക്കണം.

നോട്ട്:—സിറ്റി ആന്റ് ഗിൽഡ് ഓഫ് ലണ്ടൻ ഇൻസ്റ്റിറ്റ്യൂട്ട് 31-3-1985-ന് ശേഷം നൽകിയിട്ടുള്ള യോഗ്യതകൾ സ്വീകാര്യമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—14-2-1986 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. (എ) അപേക്ഷാഫീസ്—2 രൂപ (രണ്ട് രൂപ) പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരുമായ വിമുക്ത ഭടൻമാർക്കും തൊഴിൽ രഹിതരായ വികലാംഗർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:

1. കോട്ടയം ജില്ല

ജില്ലാ ആഫീസർ,<br>
കെ. പി. എസ്. സി. ജില്ലാ ആഫീസ്,<br>
ബിൽഡിംഗ് നമ്പർ 3/395<br>
ഫസ്റ്റ് ഫ്ളോർ,<br>
അംബാട്ട് ബിൽഡിംഗ്,<br>
ദേവലോകം,<br>
മുട്ടമ്പലം. പി. ഒ.<br>
കോട്ടയം, പിൻ. 686 004.

2. മലപ്പുറം ജില്ല

ജില്ലാ ആഫീസർ,<br>
കെ. പി. എസ്. സി. ജില്ലാ ആഫീസ്,<br>
ഹൗസ് നമ്പർ 12/26,<br>
മലപ്പുറം,<br>
പിൻ. 676 505.

നോട്ട്:—അപേക്ഷാ ഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

(ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ / ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.)

(വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചുനോക്കുക.)

നമ്പർ—11

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം

2. ഉദ്യോഗപ്പേര്—വർക്ക്ഷോപ്പ് അറ്റൻഡർ (ആട്ടോ മൊബൈൽ)

3. ശമ്പളം—310-490 രൂപ

4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ<br>
കോട്ടയം ജില്ല—1 (ഒന്ന്)<br>
ആലപ്പുഴ ജില്ല—1 (ഒന്ന്)

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരുവർഷത്തിനുശേഷം ഇതേ ജില്ലകളിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിനു പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത്

എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്ക് മാത്രം അപേക്ഷ അയക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ തൽനിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ ഇടയായതായി തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും, അവരുടെ മേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയയ്ക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്കനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക്‌ലിസ്റ്റിൽനിന്നും നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് മറ്റേതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 4/61/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലുമൊരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് വിജ്ഞാപനം പുറപ്പെടുവിക്കുമ്പോൾ അപേക്ഷിക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1985-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥകൾക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതുവ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ.—

(1) എട്ടാം സ്റ്റാൻഡേർഡ് പാസ്സായിരിക്കണം.

(2) ആട്ടോ മൊബൈൽ ട്രേഡിൽ ജെ. ടി. എസ്. എൽ. സി., ഐ. ടി. ഐ., കെ. ജി. ടി. ഇ., കെ. ജി. സി. ഇ. അല്ലെങ്കിൽ സിറ്റി ഗിൽഡ് പരീക്ഷ പാസ്സായിരിക്കണം.

കുറിപ്പ്:—സിറ്റി ആന്റ് ഗിൽഡ്സ് ഓഫ് ലണ്ടൻ ഇൻസ്റ്റിറ്റ്യൂട്ട് 31-3-1985-നു ശേഷം നൽകുന്ന യോഗ്യതകൾ സ്വീകാര്യമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—12-2-1986 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. (എ) അപേക്ഷാഫീസ്. —2 രൂപ (പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്കും പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരും ആയ വിമുക്തഭടൻമാർക്കും തൊഴിൽ രഹിതരായ വികലാംഗർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം:—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം.—

1. കോട്ടയം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ളോർ,
അംബോട്ട് ബിൽഡിംഗ്,
മേലേടം, മുട്ടമ്പലം (പി. ഒ.),
കോട്ടയം, പിൻ. 686 004

2. ആലപ്പുഴ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 880/31,
ഗൗരീസദനം, തോണ്ടൻകുളങ്ങര,
ആലപ്പുഴ, പിൻ. 688 006.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

(ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ / ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.)

വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ 2-ാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക.)

## II

നമ്പർ എസ്. ആർ2 (4) 3494/85/എസ്. ഡബ്ല്യു.

തിരുവനന്തപുരം, 1985 നവംബർ 29.

കേരള സംസ്ഥാന സർവ്വീസിൽ താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് കേരള സംസ്ഥാനത്തിലെ പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

വിഭാഗം—1

1. വകുപ്പ്—കോളേജ് വിദ്യാഭ്യാസം

2. ഉദ്യോഗപ്പേര്—രണ്ടാം ഗ്രേഡ് പ്രൊഫസ്സർ (കോമേഴ്സ്)

3. ശമ്പളം—1500—2685 രൂപ

4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 31st December 1985|10th Pousha 1907 (Saka) [No. 52

# PART III

## Notifications by Heads of Departments

# Agriculture Department

### പരസ്യം

B-1402/85. 1985 ഡിസംബർ 16.

കോഴാ ജില്ലാ കൃഷിത്തോട്ടത്തിലെ 1985-86-ലെ തെങ്ങിൻതൈ നഴ്സറിയിൽ നിന്നും മുളയ്ക്കാത്തവയും മുള കരിഞ്ഞതുമായ ഏകദേശം 9,000 വിത്തുതേങ്ങകൾ ക്വട്ടേഷൻ ലേല വ്യവസ്ഥയിൽ വില്പന നടത്തുന്നതാണ്.

നിരതദ്രവ്യം—രൂപ 300

ക്വട്ടേഷൻ ലഭിക്കേണ്ട തീയതി— 6-2-1986 പകൽ പതിനൊന്നു മണി വരെ.

ലേലസമയം—6-2-1986 പകൽ പതിനൊന്നു മണി.

ലേലം കഴിഞ്ഞാലുടൻ ക്വട്ടേഷൻ തുറക്കുന്നതും ലേലത്തിലോ ക്വട്ടേഷനിലോ ഏറ്റവും കൂടിയ വില ലഭിക്കുന്നത് അത് അംഗീകാരത്തിനായി ശുപാർശ ചെയ്യുന്നതും അങ്ങനെയുള്ള വില സമ്മതിച്ചയാൾ ആകെ വിലയുടെ മൂന്നിലൊന്നു ഭാഗം ക്വട്ടേഷൻ തുറന്നു പരിശോധിച്ചതിനുശേഷം അടയ്ക്കേണ്ടതുമാണ്. ബാക്കി തുക വില്പന സ്ഥിരപ്പെടുത്തിയ അറിയിപ്പു ലഭിച്ചു ഏഴു ദിവസത്തിനകം അടച്ച് ടി വിത്തുതേങ്ങാ സ്വന്തം ചെലവിൽ ഫാമിൽ നിന്നും നീക്കം ചെയ്യേണ്ടതും ഇതിനു വീഴ്ച വരുത്തിയാൽ ടി നാളികേരം വീണ്ടും ലേലം ചെയ്തോ മറ്റു വിധത്തിലോ വില്പന നടത്തുന്നതും അതുമൂലം സർക്കാരിനുണ്ടാകുന്ന നഷ്ടം ടിയാളിൽ നിന്നും ഈടാക്കുന്നതിന് നടപടിയെടുക്കുന്നതുമാണ്. കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നും നേരിട്ടറിയാവുന്നതാണ്.

(ഒപ്പ്)
സൂപ്രണ്ട്.

ജില്ലാ കൃഷിത്തോട്ടം,
കോഴാ, കോട്ടയം.

### ദർഘാസ് ലേലപ്പരസ്യം

നമ്പർ എ 3-1543/84. 1985 ഡിസംബർ 3.

പെരുമ്പാവൂർ സബ് ഡിവിഷണൽ കൃഷി ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ടി ആഫീസിലെ വില്ലീസ് (പെട്രോൾ) 1959 മോഡൽ 4 വീൽ ഡ്രൈവ് കെ. എൽ. ഇ. 669 ജീപ്പ് (ഇപ്പോൾ ആഫീസിലെ ഷെഡ്ഡിൽ സൂക്ഷിച്ചിരിക്കുന്നു) 29-1-1986 ബുധനാഴ്ച പകൽ 11 മണിക്ക് ലേലം ചെയ്തു വിൽക്കുന്നതിലേക്ക് മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ദർഘാസ് കവറിനോടൊപ്പം 600 രൂപയുടെ ഡിമാൻഡ് ഡ്രാഫ്റ്റ് താഴെ എഴുതി ഒപ്പിട്ടിരിക്കുന്ന ആളുടെ പേരിൽ നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതാണ്. ദർഘാസ് കിട്ടി കഴിഞ്ഞാലുടൻ 29-1-1986 കാലത്ത് 11 മണിക്ക് പൊതുലേലവും ഉണ്ടായിരിക്കും. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി 600 രൂപ ഡിമാൻഡ് ഡ്രാഫ്റ്റ് കെട്ടിവയ്ക്കേണ്ടതാണ്. ലേലം കഴിഞ്ഞാൽ ദർഘാസ് കവറുകൾ അവരുടെ സാന്നിദ്ധ്യത്തിൽ അംഗീകൃത പ്രതിനിധികളുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്. ദർഘാസ് തുക ഇല്ലാത്ത ടെൻഡറുകൾ നിരസിക്കപ്പെടുന്നതാണ്.

ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളിച്ചെടുത്ത ആളിന്റെ / പേരിൽ/തുക എഴുതിയിട്ടുള്ള ആളിന്റെ പേരിൽ നിയമാനുസൃതമായി ലേലം സ്ഥിരപ്പെടുത്തുന്നതായിരിക്കും. കൂടുതൽ തുക ലേലം വിളിച്ചെടുത്ത ആൾ/ദർഘാസുകാരൻ അപ്പോൾ തന്നെ തുകയുടെ മൂന്നിൽ ഒന്നു സംഖ്യ അടയ്ക്കേണ്ടതാണ്. ലേലത്തിന്റെ/ദർഘാസിന്റെ സ്ഥിരീകരണം ലഭിച്ചാലുടൻ ബാക്കി തുകയും നിയമാനുസൃത വിൽപ്പനനികുതിയും അടച്ച് 15 ദിവസങ്ങൾക്കുള്ളിൽ ടി വാഹനം ആഫീസിൽ നിന്നും നീക്കം ചെയ്യേണ്ടതാണ്.

ലേലം/ദർഘാസ് നിറുത്തി വയ്ക്കാനോ നിരസിക്കാനോ ഉള്ള അധികാരം കൃഷി സബ് ഡിവിഷണൽ

ആഫീസർ അവർകളിൽ നിക്ഷിപ്തമാണ്. 29-1-1986 പൊതു ഒഴിവായി പ്രഖ്യാപിക്കപ്പെടുകയാണെങ്കിൽ അടുത്ത പ്രവൃത്തി ദിവസം ലേലം/ദർഘാസ് നടത്തുന്നതാണ്. മററു സർക്കാർ ലേല/ദർഘാസ് നിബന്ധനകൾ ഇതിനും ബാധകമാണ്. വാഹനത്തെപ്പററി കൂടുതൽ വിവരങ്ങൾ എല്ലാ ഓഫീസ് പ്രവർത്തി ദിവസങ്ങളിൽ നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്.

(ഒപ്പ്)
ഡെപ്യൂട്ടി ഡയറക്ടർ ഓഫ്
അഗ്രിക്കൾച്ചർ,
(എസ്. ഡി. എ. ഒ.).

പെരുമ്പാവൂർ.

---

## ക്വട്ടേഷൻ പരസ്യം

നമ്പർ സി. 407/85. 1985 ഡിസംബർ 11.

വൈററില സർക്കാർ തെങ്ങിൻ തോട്ടത്തിൽനിന്നും ജൂനിയർ അഗ്രിക്കൾച്ചറൽ ആഫീസർ പരസ്യപ്പെടുത്തുന്നത്.

ഈ ഫാമിൽ നിന്നും 1986 ജനുവരി മാസത്തെ വിളവെടുപ്പിൽ നിന്നും ലഭിച്ച 3,000 (മൂവായിരം) നാളികേരം വില്പന നടത്തുന്നതിന് സീലുവെച്ച ക്വട്ടേഷനുകൾ ക്ഷണിച്ചുകൊള്ളുന്നു.

1. ക്വട്ടേഷൻ 200 രൂപ നിരതദ്രവ്യത്തോടൊപ്പം 'ജൂനിയർ അഗ്രിക്കൾച്ചറൽ ആഫീസർ, കോക്കനട്ട് ഫാം, വൈററില, കൊച്ചിൻ-19' എന്ന വിലാസത്തിൽ 1986 ജനുവരി മാസം 8-ാം തീയതി ബുധനാഴ്ച വൈകുന്നേരം 3 മണിക്ക് മുമ്പ് വൈററില കോക്കനട്ട് ഫാം ആഫീസിൽ ലഭിച്ചിരിക്കണം. അന്നേ ദിവസം 3.30 മണിക്ക് തൽസമയം ഹാജരുള്ള ക്വട്ടേഷൻ തുറക്കുന്നതും കൂടിയ തുകയ്ക്കുള്ള ക്വട്ടേഷൻ മേലധികാരത്തിലേക്ക് അംഗീകാരത്തിനായി അയയ്ക്കുന്നതും മററു ക്വട്ടേഷൻകാർ നൽകിയ നിരതദ്രവ്യം അപ്പോൾ തന്നെ തിരിച്ചുകൊടുക്കുന്നതുമാണ്.

2. ക്വട്ടേഷനിൽ മേൽ കാണിച്ച നാളികേരത്തിന് നിർദ്ദേശിക്കുന്ന വില 1000 എണ്ണത്തിന് എത്രയെന്നും അക്കത്തിലും അക്ഷരത്തിലും പ്രത്യേകം കാണിച്ചിരിക്കണം.

3. വിജയിയായ ക്വട്ടേഷൻകാരൻ മേൽ കാണിച്ച നാളികേരത്തിന്റെ മൊത്തം നിർദ്ദിഷ്ട വിലയുടെ 1/3 ഭാഗം (നിരതദ്രവ്യം ഉൾപ്പെടെ) അപ്പോൾതന്നെ കെട്ടിവെക്കേണ്ടതും ക്വട്ടേഷൻ അംഗീകരിച്ചതായി അറിയിപ്പുകിട്ടി ഒരാഴ്ചയ്ക്കകം മുഴുവൻ തുകയും അടച്ച് സാധനം സ്വന്തം ചെലവിൽ ഫാമിൽ നിന്നും നീക്കേണ്ടതുമാണ്.

4. ക്വട്ടേഷൻ സ്വീകരിക്കുന്നതിനും നിരാകരിക്കുന്നതിനുമുള്ള പരിപൂർണ്ണ അധികാരം എറണാകുളം കൃഷി ജോയിന്റ് ഡയറക്ടറിൽ നിക്ഷിപ്തമാണ്.

5. കൂടാതെ മററു സർക്കാർ ക്വട്ടേഷൻ വ്യവസ്ഥകൾ മുഴുവൻ ഇതിനും ബാധകമാണ്.

6. വില്പന ചരക്ക് നേരിൽ കണ്ട് ഗുണനിർണ്ണയം നടത്തുന്നതിന് പ്രവൃത്തി ദിവസങ്ങളിൽ ഓഫീസിൽ അന്വേഷിച്ചാൽ സൗകര്യമുണ്ടാക്കുന്നതാണ്.

കോക്കനട്ട് ഫാം,
വൈററില, കൊച്ചിൻ-19.

(ഒപ്പ്)
ജൂനിയർ അഗ്രിക്കൾച്ചറൽ
ആഫീസർ.

---

## ലേലപരസ്യം

C N. 2/85. 1985 ഡിസംബർ 16.

ഇരിങ്ങാലക്കുട കോക്കനട്ട് നെഴ്സറി വളപ്പിൽ നിൽക്കുന്നതായ തെങ്ങുകളിൽ നിന്നും വിളവായ നാളികേരം ഇട്ട് താഴെ പറയുന്ന മാസങ്ങളിലും തീയതികളിലും ഉച്ചതിരിഞ്ഞ് മൂന്നു മണിക്ക് (പരസ്യപ്പെടുത്തിയ തീയതി ഓഫീസ് മുടക്കമായാൽ അടുത്ത പ്രവൃത്തി ദിവസം) പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണെന്നുള്ള വിവരം ഇതിനാൽ എവരേയും അറിയിച്ചുകൊള്ളുന്നു.

ലേലത്തിൽ പങ്കുചേരുവാൻ ആഗ്രഹിക്കുന്നവർ ഓരോ പ്രാവശ്യവും 200 രൂപ നിരതദ്രവ്യമായി ഓഫീസിൽ മുൻകൂർ കെട്ടിവെക്കേണ്ടതാണ്. ഏററവും കൂടുതൽ സംഖ്യക്ക് ലേലം വിളിക്കുന്ന ആൾ തൃശ്ശൂർ ജോയിന്റ് കൃഷി ഡയറക്ടറുടെ അംഗീകാരം കിട്ടിയാൽ മുഴുവൻ തുകയും അടച്ച് സ്വന്തം ചെലവിൽ സാധനം നീക്കം ചെയ്യേണ്ടതാണ്. അങ്ങനെ ചെയ്യാതിരുന്നാൽ ലേലം അസ്ഥിരപ്പെടുത്തുന്നതും പുനർലേലം നടത്തുന്നതുമായിരിക്കും. പുനർ ലേലത്തിൽ നഷ്ടം ഉണ്ടായാൽ ആയത് മുൻലേലക്കാരനിൽ നിന്നും ഈടാക്കുന്നതും ലാഭം കിട്ടിയാൽ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതുമായിരിക്കും.

പ്രത്യേക കാരണം പറയാതെ ലേലം നിർത്തിവെക്കുന്നതിനും നീട്ടിവെക്കുന്നതിനും റദ്ദു ചെയ്യുന്നതിനുമുള്ള അധികാരം അഗ്രിക്കൾച്ചറൽ ഡെവലപ്പ്മെൻറ് ഓഫീസർക്കുണ്ടായിരിക്കുന്നതുമാണ്.

| ലേലദിവസങ്ങൾ |
|---|
| 23-1-1986 |
| 27-2-1986 |
| 29-3-1986 |
| 8-5-1986 |
| 26-6-1986 |
| 7-8-1986 |
| 25-9-1986 |
| 6-11-1986 |
| 18-12-1986 |

ലേലം കൊള്ളാത്തവരുടെ നിരതദ്രവ്യം ലേലം കഴിയുമ്പോൾതന്നെ മടക്കിക്കൊടുക്കുന്നതാണ്. സാധാരണ സർക്കാർ ലേലത്തിനുള്ള എല്ലാ നിയമങ്ങളും ഇതിനും ബാധകമാണ്. കൂടുതൽ വിവരങ്ങൾ ഓഫീസിൽ അന്വേഷിച്ചറിയാവുന്നതാണ്.

കോക്കനട്ട് നഴ്സറി,
ഇരിങ്ങാലക്കുട.

(ഒപ്പ്)
അഗ്രിക്കൾച്ചറൽ
ഡെവലപ്പ്മെൻറ് ഓഫീസർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി. 1542/85. 1985 ഡിസംബർ 3.

കേരള ഗവർണ്ണർക്കുവേണ്ടി കോഴിക്കോട് കൃഷി അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന സാമഗ്രികൾ വിതരണം ചെയ്യുന്നതിനും പ്രവർത്തിക്കും 15-1-1986-ന് കൃത്യം 3 മണിവരെ അംഗീകൃത കരാറുകാരിൽ നിന്നും സീൽ ചെയ്ത മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

അന്നേ ദിവസം വൈകുന്നേരം 3.30-ന് കൃഷി അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും സ്ഥലവും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | കുന്ദമംഗലം ജില്ലാ കൃഷി ഫാമിലേക്ക് ജലസേചനത്തിന് ആവശ്യമായ പൈപ്പും ഫിറ്റിംഗ്സും വിതരണം ചെയ്യുന്നതിന്—രൂപ 33,000 | 825 |
| 2 | പൈപ്പ് കൂട്ടി ഘടിപ്പിച്ച് ഇടുന്നതിന്—രൂപ 4,000 | 100 |

ദർഘാസ് ഫോറത്തിന്റെ വില—രൂപ 10+വി.നി.
പ്രവൃത്തി തീർക്കേണ്ട കാലാവധി—1 മാസം.

ദർഘാസ് ഫോറങ്ങളും മറ്റു വിവരങ്ങളും കോഴിക്കോട് കൃഷി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും പണമായോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ അവരവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫോറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. ദർഘാസ് ഫോറങ്ങൾ കരാറുകാർ അന്യോന്യം കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്നതോ ആവശ്യമായ നിരതദ്രവ്യം കെട്ടിവെക്കാത്തതോ ആയ എല്ലാ ദർഘാസുകളും തിരസ്കരിക്കപ്പെടുന്നതായിരിക്കും. മറ്റ് സർക്കാർ വകുപ്പുകളിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും. യാതൊരു കാരണവും കാണിക്കാതെ ഏതെങ്കിലും ഒന്നോ അല്ലെങ്കിൽ മുഴുവനായോ ദർഘാസുകൾ തിരസ്കരിക്കാനുള്ള അധികാരം കോഴിക്കോട് കൃഷി അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറിൽ നിക്ഷിപ്തമായിരിക്കും.

കോഴിക്കോട് കൃഷി അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്, കോഴിക്കോട്.

എം. ആർ. അനിൽകുമാർ,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ദർഘാസ് പരസ്യം

നമ്പർ ഇ. 5-7904/85. 1985 ഡിസംബർ 3.

വയനാട് ജില്ലാ കൃഷി ജോയിന്റ് ഡയറക്ടറുടെ ആഫീസിലേക്ക് താഴെ പറയുന്ന ഫർണിച്ചർ (പ്ലാവിൻ തടിയിൽ നിർമ്മിച്ചത്) വിതരണം ചെയ്യുന്നതിനാവശ്യമായ മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | ഇന വിവരം | വലുപ്പം | | | ആവശ്യമുള്ള എണ്ണം |
|---|---|---|---|---|---|
| | | നീളം | വീതി | ഉയരം | |
| 1. | സ്റ്റൂൾ | 39 | 39 | 44 | 10 (പത്ത്) |
| 2. | മേശ (ഒരു വലുപ്പമുള്ളത്) | 90 | 60 | 75 | 3 (മൂന്ന്) |
| 3. | മേശ (രണ്ട് വലുപ്പമുള്ളത്) | 110 | 69 | 75 | 1 (ഒന്ന്) |
| 4. | കസേര (കൈ ഇല്ലാത്തത്) (പ്ലാസ്റ്റിക് വരിഞ്ഞത്) | — | — | 20 | 20 (ഇരുപത്) |
| 5. | റേക്ക് | 45 | 30 | 10 | 35 (മുപ്പത്തിയഞ്ച്) |
| 6. | ഷെൽഫ് (അടപ്പുള്ളത്) | 91 | 40 | 105 | 30 (മുപ്പത്) |
| 7. | ഫയൽ റാക്ക് | 89 | 39 | 116 | 1 (ഒന്ന്) |
| 8. | റേക്ക് (കംപാർട്ടുമെന്റൽ) | 160 | 46 | 182 | 2 (രണ്ട്) |

ഓരോ ഇനം ഫർണിച്ചറിന്റെയും വില പ്രത്യേകം കാണിച്ചിരിക്കണം. ദർഘാസിനോടൊപ്പം മൊത്തം സംഖ്യയുടെ ഒരു ശതമാനം നിരതദ്രവ്യം പണമായിട്ടോ കൃഷി ജോയിന്റ് ഡയറക്ടറുടെ പേരിൽ ഡിമാന്റ് ഡ്രാഫ്റ്റായിട്ടോ തരേണ്ടതാണ്. ദർഘാസുകൾ കൃഷി ജോയിന്റ് ഡയറക്ടറുടെ പേരിൽ അയക്കേണ്ടതും ആയത് 1986 ജനുവരി 20-ാം തീയതി രാവിലെ 11 മണിക്ക് മുമ്പായി ഈ ഓഫീസിൽ കിട്ടിയിരിക്കേണ്ടതുമാണ്. ദർഘാസുകൾ അന്നേദിവസം 11.30-ന് അപ്പോൾ ഹാജരുള്ള ടെണ്ടറുകാരുടെ മുമ്പാകെവെച്ച് കൃഷി ജോയിന്റ് ഡയറക്ടറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പൊട്ടിക്കുന്നതുമായിരിക്കും. ഏറ്റവും കുറഞ്ഞ നിരക്കിലുള്ള ദർഘാസ് സ്വീകരിക്കുന്നതാണ്. ദർഘാസ് സ്വീകരിച്ച വിവരം അത് തന്ന ആളിനെ അറിയിക്കുന്നതും അദ്ദേഹം ദർഘാസിൽ കാണിച്ചിരിക്കുന്ന മൊത്തം സംഖ്യയുടെ അഞ്ചു ശതമാനം (നിരതദ്രവ്യത്തിന്റെ സംഖ്യ കഴിച്ച്) ജാമ്യ നിക്ഷേപം അടച്ച് മുദ്രപ്പത്രത്തിൽ കരാർ എഴുതി വെക്കേണ്ടതാണ്.

ദർഘാസുകൾ കാരണം കൂടാതെ നിരസിക്കാനുള്ള അധികാരം കൃഷി ജോയിന്റ് ഡയറക്ടറിൽ നിക്ഷിപ്തമാണ്. ഫർണിച്ചർ സപ്ലൈ ചെയ്യുന്നതിന് രേഖാമൂലം അറിയിപ്പു കിട്ടി 30 ദിവസത്തിനകം അവ ഈ ആഫീസിൽ എത്തിച്ചുതരേണ്ടതാണ്; ആയതിന് എന്തെങ്കിലും തരത്തിൽ വീഴ്ച വരുത്തിയാൽ അതുമൂലം സർക്കാരിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും വിജയിയായ ടെണ്ടറുകാരൻ ഉത്തരവാദിയായിരിക്കും.

ഗവൺമെന്റ് ടെണ്ടറിനുള്ള എല്ലാ നിബന്ധനകളും ഇതിനും ബാധകമാണ്. ടെണ്ടർ ഫോറം 1986 ജനുവരി മാസം 18-ാം തീയതി പകൽ 3 മണി വരെ കൽപ്പറ്റ കൃഷി ജോയിന്റ് ഡയറക്ടർ ഓഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും താഴെ പറയുന്ന നിരക്കിൽ ലഭിക്കുന്നതാണ്.

ഒറിജിനൽ കോപ്പി—രൂപ 25+എസ്.ടി.
ഡ്യൂപ്ലിക്കേറ്റ് കോപ്പി—രൂപ 5+എസ്.ടി.

കൂടുതൽ വിവരങ്ങൾ പ്രവൃത്തി ദിവസങ്ങളിൽ കൽപ്പറ്റ കൃഷി ജോയിന്റ് ഡയറക്ടർ ഓഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കൃഷി ജോയിന്റ് ഡയറക്ടറാഫീസ്,
വയനാട്, കൽപ്പറ്റ.

(ഒപ്പ്)
കൃഷി ജോയിന്റ് ഡയറക്ടർ.



Government of Kerala
1985



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 31st December 1985 | 10th Pousha 1907 (Saka) [No. 52

# PART III

## Board of Revenue

### TRIVANDRUM DISTRICT

#### Neyyattinkara Taluk

പരസ്യം

നമ്പർ എ5-31371/85. 1985 ഡിസംബർ 19.

നെയ്യാററിൻകര താലൂക്കിൽ തിരുപുറം വില്ലേജിൽ തിരുപുറത്തൂർ ദേശത്ത് നുള്ളിയോടു വീട്ടിൽ എൻ. രവീന്ദ്രൻ നാടാർ, പെരുമ്പഴുതൂർ ഗവൺമെന്റ് ഹൈസ്കൂളിൽ ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചറായി ജോലി നോക്കി വരവെ മരിച്ചുപോയതിനാൽ പരേതന് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള എല്ലാവിധ തുകകളും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ എൻ. ബേബി ബോധിപ്പിച്ച അപേക്ഷയിൻമേൽ തിരുപുറം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 16-11-1985-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃത അവകാശികളായി (1) ഭാര്യ എൻ. ബേബി 32 വയസ്സ്. മക്കൾ (2) ആർ. ബി. അൻജു 12 വയസ്സ്, (3) ആർ. ബി. അജിത 10 വയസ്സ്, (4) ആർ. ബി. അജി 8 വയസ്സ് (5) പരേതന്റെ മാതാവ് ആർ. തങ്കമ്മ 71 വയസ്സ് ഇവർ മാത്രമാണുള്ളതെന്നും 2 മുതൽ 4 വരെ കക്ഷികൾ ഒന്നാം കക്ഷിയുടെ സംരക്ഷണയിലാണെന്നും 5-ാം കക്ഷി ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകകളും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ എൻ. ബേബി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്നതായ ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
നെയ്യാററിൻകര.

(ഒപ്പ്)
തഹശീൽദാർ.

#### Trivandrum Taluk

പരസ്യം

(1)

G2-22096/85. 1985 ഡിസംബർ 9.

പി. ഡബ്ല്യു. ഡി. ഇലക്ട്രിക്കൽ വിങ്ങിലെ ഇലക്ട്രീഷ്യനായി ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. ആർ. കേശവന്റെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിയ്ക്കാനുള്ള സർവ്വീസ് ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററും കിട്ടണമെന്നു കാണിച്ച് ഐരാണിമുട്ടം വില്ലേജിൽ, കല്ലടിമുഖം, T. C. 50/1052 നമ്പർ പ്ലാമൂട്ടിൽ വീട്ടിൽ താമസം ശ്രീമതി സി. ലീല ബോധിപ്പിച്ച അപേക്ഷ ഐരാണിമുട്ടം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 16-10-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സി. ലീല | ഭാര്യ | 40 |
| 2 | എൽ. കെ. ബീനാകുമാരി | മകൾ | 22 |
| 3 | പി. കെ. സുരേഷ് | മകൻ | 19 |
| 4 | പി. കെ. രാജേഷ് | ,, | 15 |

മേൽപ്പറഞ്ഞ 1-ം, 3-ം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷ കക്ഷിയായ ശ്രീമതി സി. ലീലയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ച് കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

G2-19441/85. 1985 ഡിസംബർ 13.

സിററി കമ്മീഷണർ ആഫീസിൽ ജോലി നോക്കി പെൻഷൻ പററി പെൻഷൻ വാങ്ങി വരവെ അന്തരിച്ചു പോയ ശ്രീ. കെ. സദാശിവൻ നായരുടെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ലഭിക്കാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിനും പരേതൻ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക പിൻവലിക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് മുട്ടത്തറ വില്ലേജിൽ, മണക്കാട്, T.C. 41/1271-ൽ താമസം ശ്രീമതി എൽ. വിജയമ്മ ബോധിപ്പിച്ച അപേക്ഷ മുട്ടത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കററ് കൊണ്ടും ടിയാൻ 13-7-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശിയായി താഴെ പറയുന്നവർ മാത്രമെയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | വയസ്സ് |
|---|---|---|
| എൽ. (L.) വിജയമ്മ | ഭാര്യ | 62 |

പരേതന്റെ മാതാപിതാക്കളും ജീവിച്ചിരിപ്പില്ല. പരേതന് സന്താനങ്ങളില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിയ്ക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

G2-18209/85. 1985 ഡിസംബർ 13.

ഹെൽത്ത് ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി പെൻഷൻ പററി പെൻഷൻ വാങ്ങി വരവെ അന്തരിച്ചു പോയ ശ്രീ. ദാമോദരന്റെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കുവാനുള്ള ഫാമിലി പെൻഷൻ വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് കഴക്കൂട്ടം മേനംകുളം വില്ലേജിൽ, വലിയവിളാകത്തു പുത്തൻ വീട്ടിൽ താമസം ശ്രീമതി ബി. തങ്കമണി ബോധിപ്പിച്ച അപേക്ഷ കഴക്കൂട്ടം മേനംകുളം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 10-9-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃതാവകാശികളായി താഴെ പറയുന്നവർ മാത്രമെയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | B. തങ്കമണി | ഭാര്യ | 35 |
| 2 | രജിലാൽ | മകൻ | 12 |
| 3 | ലതിലാൽ | ,, | 10 |
| 4 | അജിത് | ആദ്യ ഭാര്യയിലെ മകൻ | 24 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി ബി. തങ്കമണിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

G2-22117/85. 1985 ഡിസംബർ 16.

പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കി പെൻഷൻ പററി പെൻഷൻ വാങ്ങിവരവെ അന്തരിച്ചു പോയ ശ്രീ. എസ്. ഗോപാലന്റെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കാനുള്ള പെൻഷൻ കുടിശ്ശിക, പ്രോവിഡന്റ് ഫണ്ട്, ഫാമിലി ബെനിഫിററ് സ്കീം തുടങ്ങിയ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ചെട്ടിവിളാകം വില്ലേജിൽ, കുന്നുംപുറത്തു വീട്ടിൽ താമസം ശ്രീമതി ജി. സാവിത്രി ബോധിപ്പിച്ച അപേക്ഷ ചെട്ടിവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 13-10-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജി. സാവിത്രി | ഭാര്യ | 48 |
| 2 | ജി. ഗോപകുമാർ | മകൻ | 29 |
| 3 | എസ്. സതികുമാരി | മകൾ | 26 |
| 4 | ജി. രവീന്ദ്രൻ | മകൻ | 23 |
| 5 | ജി. എസ്. ലതാദേവി | മകൾ | 20 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹസീൽദാർ.

## QUILON DISTRICT

### Kottarakkara Taluk

പരസ്യം

(1)

എ10-10535/85. 1985 നവംബർ 6.

കൊട്ടാരക്കര താലൂക്കിൽ നിലമേൽ വില്ലേജിൽ ശാസ്താംകോണത്തു പടിഞ്ഞാററിൻകര പുതുവിള പുത്തൻ വീട്ടിൽ ശ്രീ. കെ. മുഹമ്മദ് കാസിം 6-2-1985-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. പരേതന്റെ കടയ്ക്കൽ ഫെഡറൽ ബാങ്കിൽ പണയം വച്ചിട്ടുള്ള 1,200 രൂപയുടെ പണയ ഉരുപ്പടിയും ടി ബാങ്കിൽ തന്നെ പരേതന്റെ പേരിൽ നിക്ഷേപിച്ചിട്ടുള്ള 30 രൂപയും പലിശയും തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ മകൻ ടി വീട്ടിൽ താഹാ കുട്ടി കൊട്ടാരക്കര താലൂക്ക് തഹസീൽദാർ മുമ്പാകെ ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേര് പറയുന്നവർ മാത്രമാണുള്ളതെന്നു അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഉമ്മ സല്യുമ്മാൾ | ഭാര്യ | |
| 2 | അബ്ദുൽ സലാം | മകൻ | 40 |
| 3 | ആയിഷാ ബീവി | മകൾ | 37 |
| 4 | സുബൈദാ ബീവി | ,, | 34 |
| 5 | താഹാ കുട്ടി | മകൻ | 32 |
| 6 | സുഹറാ ബീവി | മകൾ | 30 |
| 7 | നബീസത്തു ബീവി | ,, | 28 |
| 8 | റംലാ ബീവി | ,, | 25 |
| 9 | ഉമൈസാ കുഞ്ഞു | മകൻ | 22 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ഇതിൽ 1 മുതൽ 4 വരെയും 6 മുതൽ 9 വരെയും കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതന്റെ മകനും അപേക്ഷകനുമായ ടി വീട്ടിൽ അംഹാകുട്ടിക്കു ഒഴിഞ്ഞു കൊടുത്തു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതന്റെ പേരിൽ കടയ്ക്കൽ ഫെഡറൽ ബാങ്കിൽ പണയം വച്ചിട്ടുള്ള ഉരുപ്പടികളും ടിയാളുടെ പേരിൽ നിക്ഷേപിച്ചിട്ടുള്ള തുകയും തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ഇതിൽ 5-ാം കക്ഷി അംഹാകുട്ടി മാത്രമാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ10-10435/85. 1985 നവംബർ 6.

കൊട്ടാരക്കര താലൂക്കിൽ പുയപ്പള്ളി വില്ലേജിൽ അമ്പാട്ടു വീട്ടിൽ അന്നമ്മ ഐസക്ക് കൊട്ടാരക്കര എൽ. പി. എസ്. -ൽ റ്റീച്ചറായി ജോലി നോക്കി വരവെ 4-8-1975-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. സർക്കാർ സർവ്വീസിലിരിക്കവെ മരണപ്പെടുന്നവരുടെ ആശ്രിതർക്ക് ജോലി നൽകുന്ന പദ്ധതി പ്രകാരം പരേതയുടെ മകൾ ടി വീട്ടിൽ മേരി വർഗ്ഗീസിനു ജോലി ലഭിക്കുന്നതിനുവേണ്ടി പരേതയുടെ ഭർത്താവ് ടി വീട്ടിൽ വർക്കി വർഗ്ഗീസ് കൊട്ടാരക്കര താലൂക്ക് തഹസീൽദാർ മുമ്പാകെ ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേര് പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1. | വർക്കി വർഗ്ഗീസ് | ഭർത്താവ് | 70 |
| 2 | എ. വി. ജോർജ്ജ് | മകൻ | 35 |
| 3 | എ. വി. ഐസക്ക് | ,, | 34 |
| 4 | എ. വി. ഫിലിപ്പ് | ,, | 32 |
| 5 | മേരി വർഗ്ഗീസ് | മകൾ | 31 |
| 6 | ജോൺ വർഗ്ഗീസ് | മകൻ | 29 |

ഇതിൽ 1, 2, 3, 4, 6 കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതയുടെ മകളായ അഞ്ചാം കക്ഷി ടി വീട്ടിൽ മേരി വർഗ്ഗീസിനു ഒഴിഞ്ഞു കൊടുത്തുമൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആകയാൽ സർക്കാർ സർവ്വീസിലിരിക്കവെ മരണമടയുന്നവരുടെ ആശ്രിതർക്കു ജോലി നൽകുന്ന പദ്ധതിപ്രകാരം പരേതയുടെ മകൾക്കു ജോലി ലഭിക്കുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കൊട്ടാരക്കര.

വി. ശ്രീരാമചന്ദ്രൻ, തഹസീൽദാർ.

---

## Kunnathoor Taluk

കുന്നത്തൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

ജി-5034/85. 1985 നവംബർ 15.

കുന്നത്തൂർ താലൂക്കിൽ പടിഞ്ഞാറെ കല്ലട വില്ലേജിൽ കോതപുരം മുറിയിൽ പതിയിൽ വീട്ടിൽ ശ്രീ. പി. അലോഷ്യസ് തെയ്‌വേലി ലിഗ്നൈറ്റ് കോർപ്പറേഷനിൽ, ജോലിയിലിരിക്കെ 4-7-1985-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന്റെ CPF അക്കൗണ്ടിലുള്ള പണം കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ടി വീട്ടിൽ കൊച്ചുത്രേസ്യയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ച അപേക്ഷയിൻമേൽ പടിഞ്ഞാറെ കല്ലട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃത അവകാശികൾ എന്ന് കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കൊച്ചു ത്രേസ്യ | ഭാര്യ | 41 |
| 2 | അനിത | മകൾ | 15 |
| 3 | അമ്പിളി | ,, | 14 |
| 4 | അംഗനലം | ,, | 11 |
| 5 | മേരി | മാതാവ് | 65 |

ഇതിൽ 5-ാം (അഞ്ചാം) കക്ഷിയായ മേരി തനിക്കുള്ള അവകാശം ഒന്നാം കക്ഷിയായ പരേതന്റെ ഭാര്യയുടെ പേരിൽ ഒഴിഞ്ഞെഴുതി മൊഴി സമർപ്പിച്ചിട്ടുള്ളതാകുന്നു. പരേതന്റെ പിതാവ് മരിച്ചുപോയിട്ടുള്ളതാകുന്നു. മൈനറുകളായ മക്കളുകളെല്ലാം ഒന്നാം കക്ഷിയായ കൊച്ചുത്രേസ്യയുടെ സംരക്ഷണയിൽ കഴിഞ്ഞുവരികയാണ്.

ആകയാൽ പരേതനായ ശ്രീ. പി. അലോഷ്യസിന്റെ CPF അക്കൗണ്ടിലുള്ള പണം കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി കൊച്ചുത്രേസ്യയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കാനുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ ജി-5940/85. 1985 നവംബർ 15.

കുന്നത്തൂർ താലൂക്കിൽ പള്ളിക്കൽ വില്ലേജിൽ ഇളംപള്ളി വാർഡിൽ വലിയ വീട്ടിൽ തറയിൽ ലക്ഷ്മി അമ്മ 1-9-1985-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതക്ക് അടൂർ സ്റേററു ബാങ്കിൽ B-6486-ാം നമ്പർ അക്കൗണ്ടിൽ 3054 രൂപ 15 പൈസാ ഡെപ്പോസിററായിട്ടുണ്ട്. ടി തുക വാങ്ങുന്നതിന് ഉള്ള നിയമാനുസൃത അവകാശി പരേതയുടെ മകനായ പള്ളിക്കൽ വില്ലേജിൽ ഇളംപള്ളി വാർഡിൽ ശോഭനാഭവനത്തിൽ എം. രാമചന്ദ്രൻപിള്ള ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ച അപേക്ഷയിൻമേൽ പള്ളിക്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ നിയമാനുസൃത അവകാശികൾ എന്നു കാണുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ചയാളു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ഭാസ്ക്കരൻ പിള്ള | മകൻ | 52 |
| 2 | രാമചന്ദ്രൻ പിള്ള | ,, | 47 |
| 3 | ബാലകൃഷ്ണ പിള്ള | ,, | 40 |
| 4 | രവീന്ദ്രൻ പിള്ള | ,, | 37 |

ഇതിൽ 1, 3, 4 എന്നീ കക്ഷികൾ തങ്ങൾക്കുള്ള അവകാശം 2-ാം കക്ഷിയായ രാമചന്ദ്രൻ പിള്ളയുടെ പേരിൽ ഒഴിഞ്ഞെഴുതി മൊഴി സമർപ്പിച്ചിട്ടുള്ളതാണ്. പരേതയുടെ ഭർത്താവ് നേരത്തെ തന്നെ മരിച്ചു പോയിട്ടുള്ളതാണ്.

ആകയാൽ പരേതയായ ടി ലക്ഷ്മിയമ്മക്കും അടൂർ സ്റേററുബാങ്കിൽ B-6486-ാം നമ്പർ അക്കൗണ്ടിൽ ഉള്ള 3054 രൂപ 15 പൈസാ വാങ്ങിയെടുക്കുന്നതിനുള്ള

നയമാനുസൃത അവകാശി 2-ാം പേരുകാരനായ രാമചന്ദ്രൻ പിള്ളയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കാനുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്
കുന്നത്തൂർ,
ശാസ്താംകോട്ട.

S. സതിയമ്മ,
തഹശീൽദാർ.

---

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-6929/85. 1985 നവംബർ 20.

പത്തനാപുരം താലൂക്കിൽ കരവാളൂർ വില്ലേജിൽ തെക്കേക്കര പുത്തൻ വീട്ടിൽ നാരായണപിള്ള കുട്ടൻപിള്ള 22-9-1985-ൽ മരിച്ചുപോയതായും പരേതൻ കരവാളൂർ സ്റ്റേററ് ബാങ്ക് ഓഫ് ഇൻഡ്യയിൽ നിന്നും ലോൺ കിട്ടുന്നതിന് ജാമ്യം നിന്നിട്ടുള്ളതിനാൽ ടി ലോൺ വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ജെ. തങ്കമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | |
|---|---|
| ജെ. തങ്കമ്മ | ഭാര്യ |
| രാജഗോപാലൻ നായർ | മകൻ |
| മധുസൂദനൻപിള്ള | ,, |

ആയതിനാൽ മുകളിൽ പറഞ്ഞിരിക്കുന്ന 3 പേരും പരേതന്റെ അവകാശികളാണെന്നു കാണിച്ചു ഒരു സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-6566/85. 1985 നവംബർ 19.

പത്തനാപുരം താലൂക്കിൽ കുളത്തൂപ്പുഴ വില്ലേജിൽ റിഹാബിലിറേഷൻ റബ്ബർ പ്ലാന്റേഷനിൽ ചന്ദനക്കാവ് കോളനിയിൽ നല്ലമ്മാൾ 20-8-1985-ൽ മരിച്ചുപോയതായും പരേതയ്ക്കു പ്ലാന്റേഷനിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ കൈപ്പററുന്നതിനു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നുകാണിച്ച് ഭർത്താവ് ശ്രീ. പി. വീരൻ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നുകാണുന്നു.

| | | വയസ്സ് |
|---|---|---|
| പി. വീരൻ | ഭർത്താവ് | 63 |
| നല്ലമ്മാൾ | മകൾ | 30 |
| വീരസ്വാമി | മകൻ | 28 |
| ധർമ്മരാജൻ | ,, | 23 |
| നല്ലമ്മാൾ | മകൾ | 17 |

5-ാം അവകാശി മൈനറും പിതാവിന്റെ സംരക്ഷണയിലുമാണ്. 2 മുതൽ 4 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകൻ പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകനും പരേതയുടെ ഭർത്താവുമായ ശ്രീ. പി. വീരൻ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-6890/85. 1985 നവംബർ 19.

പത്തനാപുരം താലൂക്കിൽ പുനലൂർ വില്ലേജിൽ ചെമ്മന്തൂർ ഹിൽവ്യൂ ബംഗ്ലാവിൽ ശ്രീ. മത്തായി ചാക്കോ ആർ. ഡി. 101-ാം നമ്പർ റേഷൻ ഡിപ്പോ നടത്തിവരവെ 20-7-1965-ൽ മരിച്ചുപോയതായും പരേതന്റെ പേരിലുള്ള റേഷൻ കടയുടെ ലൈസൻസും മററാനുകൂല്യങ്ങളും മററി എടുക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ ശ്രീ. ചാക്കോ മാത്യൂസ് സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | വയസ്സ് |
|---|---|---|
| ചാക്കോ മാത്യൂസ് | മകൻ | 28 |
| സി. എലിസബത്ത് | മകൾ | 21 |

പരേതന്റെ ഭാര്യ നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്. 2-ാം അവകാശി തനിക്കുള്ള അവകാശം അപേക്ഷകൻ പേരിൽ കൊടുക്കുന്നതിനു രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകനും പരേതന്റെ മകനുമായ ശ്രീ. ചാക്കോമാത്യൂസ് അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

പത്തനാപുരം.

കെ. രാഘവൻ പിള്ള,
തഹശീൽദാർ.

---

## PATHANAMTHITTA DISTRICT

### Kozhencherry Taluk

പരസ്യം

(1)

ബി6-9753/85. 1985 നവംബർ 13.

കോഴഞ്ചേരി താലൂക്കിൽ, ആറന്മുള വില്ലേജിൽ ഇടശ്ശേരി മലപ്പുറിയിൽ, പാപ്പാററുതറ വീട്ടിൽ എം. സി. കുഞ്ഞുരാമൻ 11-10-1985-ൽ മരിച്ചുപോയി എന്നും, ടിയാളിനു പെൻഷൻ ഇനത്തിൽ കിട്ടാനുള്ള 219 രൂപയും, 100 രൂപ വരുന്ന കുടിശ്ശിക തുകയും വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ഉലകമ്മ ബോധിപ്പിച്ച അപേക്ഷ ആറന്മുള വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ, പരേതന്റെ അവകാശികളായി അടിയിൽ പേരുവിവരം പറയുന്നവർ മാത്രമാണുള്ളതെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ഉലകമ്മ | ഭാര്യ |
| 2 | കുഞ്ഞുകുഞ്ഞു | മകൻ |
| 3 | ജാനമ്മ | മകൾ |

മക്കൾ രണ്ടുപേരും ടി തുക, പരേതന്റെ ഭാര്യ ഉലകമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ടി തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് പരേതന്റെ ഭാര്യ ഉലകമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം

ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

ബി6-9592/85. 1985 നവംബർ 7.

കോഴഞ്ചേരി താലൂക്കിൽ പ്രമാടം വില്ലേജിൽ വെട്ടൂർ മുറിയിൽ മുളയ്ക്കൽ വീട്ടിൽ എം. എൻ. രാജപ്പൻ നായർ വിമുക്തഭടനായിരിക്കവെ 14-10-1985-ൽ മരിച്ചുപോയി എന്നും ടിയാളിന്റെ പെൻഷൻ, ഫാമിലി പെൻഷൻ മുതലായ ഇനങ്ങളിൽ കിട്ടാനുള്ള തുക വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കറ്റു കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ സി. എൻ. അമ്മിണിയമ്മ ബോധിപ്പിച്ച അപേക്ഷ പ്രമാടം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികളായി അടിയിൽ പേരുവിവരം പറയുന്നവർ മാത്രമാണുള്ളതെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | രാമൻ നായർ നാരായണൻ നായർ | പിതാവ് |
| 2 | കുഞ്ഞഞ്ചേലി കാർത്ത്യായനിയമ്മ | മാതാവ് |
| 3 | അമ്മിണിയമ്മ | ഭാര്യ |
| 4 | പുഷ്പകുമാരി | മകൾ |
| 5 | പ്രസാദ് | മകൻ |
| 6 | പ്രകാശ് | മകൻ |

ഒന്നും രണ്ടും പേരുകാർ ടി ആനുകൂല്യങ്ങൾ പരേതന്റെ ഭാര്യ അമ്മിണിയമ്മ വാങ്ങുന്നതിനു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ഒടുവിലത്തെ മൂന്നുപേരും മൈനറാണ്, മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ ടി തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് പരേതന്റെ ഭാര്യ ശ്രീമതി സി. എൻ. അമ്മിണിയമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(ഒപ്പ്)
തഹസിൽദാർ.

കോഴഞ്ചേരി,

## Ranni Taluk

പരസ്യം

(1)

നമ്പർ സി2-3988/85. 1985 ഒക്ടോബർ 30.

റാന്നി താലൂക്കിൽ അത്തിക്കയം വില്ലേജിൽ അറയ്ക്കമണ്ണിൽ എബ്രഹാം തോമസ് 7-5-1985-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും പരേതന്റെ പേരിലുള്ള ഭൂസ്വത്തുക്കളിൽ 1 ഏക്കർ 20 സെന്റ് ഭൂമിയിൽ റബർ ആവർത്തനകൃഷി നടത്തിയ ഇനത്തിൽ റബർ ബോർഡിൽ നിന്ന് സബ്സിഡിയിനത്തിൽ 5,000 രൂപയിൽതാഴെയുള്ള തുക ലഭിക്കുവാനുണ്ടെന്നും ടി തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ അന്നമ്മ തോമസ് അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു. ടി അപേക്ഷയെ സംബന്ധിച്ച് അത്തിക്കയം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി തിട്ടംവരുത്തിയതിൽ ടി എബ്രഹാം തോമസ് 7-5-1985-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും പരേതന്റെ നിയമാനുസൃത അവകാശികൾ താഴെ പേർ പറയുന്നവർ മാത്രമാണെന്നും അറിയുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | അന്നമ്മ തോമസ് | ഭാര്യ | 45 |
| 2 | അബ്രഹാം റി. അനിൽ | മകൻ | 19 |
| 3 | അജിനാ റി. തോമസ് | ,, | 16 |
| 4 | അലക്സ് റി. മനു | ,, | 14 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 2-ാം പേരുകാരനായ അബ്രഹാം റി. അനിൽ തനിക്കവകാശപ്പെട്ട തുക ഒന്നാം കക്ഷിയായ അന്നമ്മ തോമസ് പേരിൽ നൽകുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുണ്ട്. 3, 4 എന്നീ നമ്പരുകളിൽപ്പെട്ടവർ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരികയുമാകുന്നു.

ആയതിനാൽ പരേതനായ അത്തിക്കയം വില്ലേജിൽ അറയ്ക്കമണ്ണിൽ അബ്രഹാം തോമസിന് റബർ ബോർഡിൽ നിന്നും ലഭിക്കുവാനുള്ള 5,000 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ടിയിൽ അന്നമ്മ തോമസ് ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്.

അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി2-3985/85. 1985 ഒക്ടോബർ 31.

റാന്നി താലൂക്കിൽ റാന്നി വില്ലേജിൽ പടിയറക്കാലായിൽ എം. എൻ. പുരുഷോത്തമൻ നായർ 24-2-1984-ൽ മരിച്ചുപോയിട്ടുള്ളതാകുന്നു. പരേതന് പെൻഷൻ കുടിശ്ശിക ഇനത്തിൽ 5,000 രൂപയിൽ കവിയാത്ത തുക ലഭിക്കുവാനുണ്ടെന്നും ടി തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ പി. എൻ. ഭവാനിയമ്മ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു. ടി അപേക്ഷയെ സംബന്ധിച്ച് റാന്നി വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ടി എം. എൻ. പുരുഷോത്തമൻ നായർ 24-2-1984-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും പരേതന്റെ നിയമാനുസൃത അവകാശികളായി താഴെ പേരുവിവരം പറയുന്നവർ മാത്രമാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. എൻ. ഭവാനിയമ്മ | ഭാര്യ | |
| 2 | പി. അജയകുമാർ | മകൻ | 21 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 2-ാം പേരുകാരനായ പി. അജയകുമാർ തനിക്കവകാശപ്പെട്ട തുക ഒന്നാം കക്ഷിയും മാതാവുമായ പി. എൻ. ഭവാനിയമ്മ പേരിൽ നൽകുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാകുന്നു.

ആയതിനാൽ പരേതനായ റാന്നി വില്ലേജിൽ പടിയറക്കാലായിൽ എം. എൻ. പുരുഷോത്തമൻ നായർക്ക് പെൻഷൻ കുടിശ്ശികയിനത്തിൽ ലഭിക്കുവാനുള്ള 5,000 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിനുമുള്ള നിയമാനുസരണ അവകാശി പരേതന്റെ ഭാര്യ ടിയിൽ പി. എൻ. ഭവാനിയമ്മയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി

മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്.

അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
റാന്നി. തഹശീൽദാർ.

# ALLEPPEY DISTRICT

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ സി3-11152/85. 1985 നവംബർ 13.

അമ്പലപ്പുഴ താലൂക്കിൽ പുറക്കാട് വില്ലേജിൽ കരൂർ മുറിയിൽ, കിഴക്കേക്കളത്തിൽ ശ്രീമതി കെ. ഭാരതിയമ്മ, തന്റെ ഭർത്താവ് ശ്രീ. കെ. അനന്തൻ പിള്ള 29-9-1985-ൽ മരിച്ചുപോയി എന്നും പരേതന് ലഭിച്ചുകൊണ്ടിരുന്ന] മിലിട്ടറി പെൻഷൻ തുടർന്ന് തന്റെ പേരിൽ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുറക്കാട് വില്ലേജ് ആഫീസർ മുഖാന്തിരം നടത്തിയ അന്വേഷണത്തിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ശ്രീ. അനന്തൻ പിള്ള 29-9-1985-ൽ മരിച്ചു എന്നും പരേതന് അനന്തരാവകാശികളായി പരേതന്റെ ഭാര്യയായ ശ്രീമതി കെ. ഭാരതിയമ്മ മാത്രമേ ഉള്ളൂ എന്നും അറിയാൻ സാധിച്ചിട്ടുണ്ട്. പരേതന് മക്കൾ ആരും ജനിച്ചിട്ടില്ലാത്തതും മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതും ആകുന്നു.

ആകയാൽ പരേതനായ ശ്രീ. കെ. അനന്തൻ പിള്ളയുടെ അനന്തരാവകാശി അദ്ദേഹത്തിന്റെ ഭാര്യയായ ശ്രീമതി കെ. ഭാരതിയമ്മയാണെന്നു സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-11153/85. 1985 നവംബർ 13.

അമ്പലപ്പുഴ താലൂക്കിൽ പുന്നപ്ര വില്ലേജിൽ, പുളിമൂട്ടിൽ വീട്ടിൽ താമസം ശ്രീമതി ചെല്ലമ്മ, തന്റെ ഭർത്താവ് ശ്രീ. തങ്കപ്പൻ 26-3-1985-ൽ ആലപ്പുഴ മെഡിക്കൽ കോളേജ് ആശുപത്രിയിൽ വെച്ച് മരിച്ചു എന്നും ടിയാൻ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പുന്നപ്ര ശാഖയിൽ പണയം വച്ചിട്ടുള്ള ഉദ്ദേശം 12 ഗ്രാം തൂക്കം വരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജ് ആഫീസർ മുഖാന്തിരം നടത്തിയ അന്വേഷണത്തിൽ ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയായ ശ്രീമതി ചെല്ലമ്മയുടെ ഭർത്താവ് ശ്രീ. തങ്കപ്പൻ 26-3-1985-ൽ മരിച്ചുപോയി എന്നും പരേതന് താഴെ പേരു പറയുന്നവർ മാത്രമേ അവകാശികളായി ഉള്ളൂവെന്നും അന്വേഷണത്തിൽ അറിയുവാൻ സാധിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചെല്ലമ്മ | ഭാര്യ | 42 |
| 2 | പിൻതങ്കച്ചൻ | മകൻ | 21 |
| 3 | സുനിൽ | ,, | മൈനർ 9 |
| 4 | സ്മിത | മകൾ | ,, 12 |

കുകളിൽ പേരു പറഞ്ഞിരിക്കുന്നവരിൽ രണ്ടാം പേരുകാരൻ തനിക്കുള്ള അവകാശം ഒന്നാം പേരുകാരിയും അപേക്ഷകയുമായ ചെല്ലമ്മയുടെ പേരിൽ ഒഴിഞ്ഞുകൊടുത്തു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും മൂന്നും, നാലും പേരുകാർ മൈനറുകളും മാതാവായ ശ്രീമതി ചെല്ലമ്മയുടെ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ ശ്രീ. തങ്കപ്പന്റെ അനന്തരാവകാശിയായി ശ്രീമതി ചെല്ലമ്മ ആണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിച്ചിരിക്കേണ്ടതാണ്. സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(3)

നമ്പർ സി3-10965/85. 1985 നവംബർ 6.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ പൂന്തോപ്പു വാർഡിൽ രാമിഹോമിൽ താമസം ശ്രീമതി റി. കെ. രാമനക്കുട്ടിയമ്മ തന്റെ ഭർത്താവ് ശ്രീ. എ. ആർ. രാമചന്ദ്രൻ പിള്ള 1985 ഏപ്രിൽ മാസം 23-ാം തിയതി ഹൃദയസ്തംഭനം മൂലം മരണമടയുകയുണ്ടായി എന്നും തന്റെ ഭർത്താവിന്റെ പേരിൽ ആലപ്പുഴ സിൻഡിക്കേററ് ബാങ്കിൽ എസ്. ബി. 8080-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള ഉദ്ദേശം 1,496 രൂപയും പലിശയും കൈപ്പററുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം നടത്തിയ അന്വേഷണത്തിലും മററ് ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും ശ്രീമതി റി. കെ. രാമനക്കുട്ടിയമ്മയുടെ ഭർത്താവ് ആയിരുന്ന ശ്രീ. എ. ആർ. രാമചന്ദ്രൻ പിള്ള 23-4-1985-ൽ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ മാത്രമേയുള്ളുവെന്നും അറിയുവാൻ സാധിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | റി. കെ. രാമനക്കുട്ടിയമ്മ | ഭാര്യ | 50 |
| 2 | ഗീതാദേവി | മകൾ | 29 |
| 3 | ആർ. ലതാദേവി | ,, | 27 |
| 4 | ശ്രീകുമാർ രാമചന്ദ്രൻ | മകൻ | 25 |
| 5 | ഋഷികുമാർ രാമചന്ദ്രൻ | ,, | 23 |
| 7 | ആർ. സുധീർ മോഹൻ | ,, | 20 |

മേൽ വിവരിക്കുന്ന ഒന്നു മുതൽ 6 വരെ കക്ഷികൾ മാത്രമേ പരേതന് അവകാശികളായി ഉള്ളൂവെന്നും സിൻഡിക്കേററ് ബാങ്കിൽ നിന്നും ലഭിക്കുവാനുള്ള 1,496 രൂപയും പലിശയും കൈപ്പററുന്നതിന് ഇവർ മാത്രമാണ് അവകാശികൾ എന്നും സ്ഥാപിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ലായിരിക്കും.

(4)

നമ്പർ സി3-10810/85. 1985 നവംബർ 4.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ പൂന്തോപ്പു വാർഡിൽ നടുവിലെ പറമ്പിൽ താമസം ശ്രീ. എൻ. റി. തങ്കച്ചൻ തന്റെ പിതാവ് ശ്രീ. ചാക്കോ തോമസ് 17-10-1982-ൽ മരണപ്പെട്ടുവെന്നും ടിയാൻ കേരള സ്റ്റേററ് ഹൗസിംഗ് ബോർഡിലേയ്ക്ക് അടയ്ക്കുവാനുള്ള വായ്പതുകയായ 4000 രൂപയുടെ

ബാദ്ധ്യത തീർക്കുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം നടത്തിയ അന്വേഷണത്തിലും മറ്റ് ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും പരേതനായ ശ്രീ. ചാക്കോ തോമസിന് താഴെ പേരു പറയുന്നവർ മാത്രമേ അവകാശികളായുള്ളൂ എന്ന് അറിയുവാൻ കഴിഞ്ഞു. പരേതന്റെ നിയമാനുസൃത ഭാര്യയും അപേക്ഷാ കക്ഷിയുടെ മാതാവും ആയിരുന്ന ഏലിക്കുട്ടി 21-12-1984-ൽ മരിച്ചുപോയിട്ടുള്ളതുമാണ്.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | എൻ. റ്റി. ശാമുവൽ | മകൻ | 38 |
| 2 | എൻ. റ്റി. ബാബു | ,, | 30 |
| 3 | എൻ. റ്റി. തങ്കച്ചൻ | ,, | 27 |
| 4 | ലീലാമ്മ | മകൾ | 33 |
| 5 | റീസാമ്മ | ,, | 22 |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ ഒന്നും രണ്ടും നാലും അഞ്ചും പേരുകാർ തങ്ങൾക്കുള്ള അവകാശം മൂന്നാം പേരുകാരൻ പേർക്ക് ഒഴിഞ്ഞുകൊടുത്ത് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാൽ മൂന്നാം പേരുകാരനായ ശ്രീ. എൻ. റ്റി. തങ്കച്ചൻ പേർക്ക് സംസ്ഥാന ഭവന നിർമ്മാണ ബോർഡിലുള്ള ബാദ്ധ്യതകൾ തീർക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമായും സമയപരിധി കഴിഞ്ഞും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(ഒപ്പ്)
അമ്പലപ്പുഴ. തഹശീൽദാർ.

## Chengannur Taluk

പരസ്യം

(1)

എസ്. ആർ. സി 9-63/85. 1985 നവംബർ 14.

ചെങ്ങന്നൂർ താലൂക്കിൽ ചെങ്ങന്നൂർ വില്ലേജിൽ പെരിങ്ങാടു മുറിയിൽ മുളമൂട്ടിൽ വീട്ടിൽ ശ്രീമതി എം. ആർ. ജഗമ്മ തന്റെ പിതാവ് ടിയിൽ ശ്രീ. പി. രാഘവൻ 15-7-1985-ൽ മരിച്ചുപോയി എന്നും പരേതൻ ഫെഡറൽ ബാങ്കിന്റെ ബുധനൂർ ശാഖയിൽ 349-ാം നമ്പർ അക്കൗണ്ട് പ്രകാരം നിക്ഷേപിച്ചിട്ടുള്ള 464 രൂപ 15 പൈസ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി താനാണെന്നുള്ളതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ഈ ആഫീസിൽ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു. ചെങ്ങന്നൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിലും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടി ശ്രീ. പി. രാഘവൻ 15-7-1985-ൽ മരിച്ചുപോയതായും താഴെ പറയുന്ന അവകാശികൾ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | നാരായണി | ഭാര്യ | |
| 2 | കമലമ്മ | മകൾ | 43 |
| 3 | ചന്ദ്രൻ | മകൻ | 35 |
| 4 | ഭുവനേന്ദ്രൻ | ,, | 29 |
| 5 | എം. ആർ. ജഗമ്മ | മകൾ | 38 |

ഇതിൽ 1 മുതൽ 4 വരെ കക്ഷികൾ ടി തുക 5-ാം കക്ഷി വാങ്ങി എടുക്കുന്നതിൽ ആക്ഷേപമില്ലെന്നു ബോധിപ്പിച്ചിട്ടുള്ളതാണ്. ആയതിനാൽ ഫെഡറൽ ബാങ്കിന്റെ ബുധനൂർ ശാഖയിൽ പരേതൻ നിക്ഷേപിച്ചിട്ടുള്ള ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി ശ്രീമതി എം. ആർ. ജഗമ്മ ആണെന്നുള്ളതിന് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ നോട്ടീസ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാൽ മുഖേനയും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എസ്. ആർ. സി 9-58/85. 1985 നവംബർ 14.

ചെങ്ങന്നൂർ താലൂക്കിൽ ചെങ്ങന്നൂർ വില്ലേജിൽ പെരിങ്ങലിപ്പുറം വടക്കും മുറിയിൽ കുഴിപറമ്പിൽ കിഴക്കേതിൽ വീട്ടിൽ ശ്രീമതി ചിരുതമ്മ കാളി തന്റെ മകൻ കെ. കെ. തങ്കൻ റെയിൽവേ പി. ഡബ്ലിയു. ഡി.യിൽ ജോലി നോക്കി വരവെ 18-7-1985-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് റെയിൽവേ വകുപ്പിൽ നിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി താനാണെന്നുള്ളതിന് ഒരു അവകാശ സർട്ടിഫിക്കറ്റു നൽകണമെന്നു കാണിച്ച് ഈ ആഫീസിൽ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാണ്. ചെങ്ങന്നൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിലും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടി കെ. കെ. തങ്കൻ 18-7-1985-ൽ മരിച്ചുപോയതായും താഴെ പറയുന്ന അവകാശികൾ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ചിരുതമ്മ കാളി | മാതാവ് | |
| 2 | ചാത്തൻ കാളി | പിതാവ് | 67 |
| 3 | മാധവൻ | സഹോദരൻ | 43 |
| 4 | ബാലൻ | ,, | 35 |
| 5 | രാഘവൻ | ,, | 33 |
| 6 | തങ്കപ്പൻ | ,, | 28 |
| 7 | മണിയമ്മ | സഹോദരി | 22 |

പരേത അവിവാഹിത ആയിരുന്നു. 2 മുതൽ 7 വരെയുള്ള കക്ഷികൾ ടി ആനുകൂല്യങ്ങൾ 1-ാം കക്ഷി വാങ്ങുന്നതിന് സമ്മതമാണെന്ന് മൊഴി തന്നിട്ടുള്ളതാണ്. ആയതിനാൽ പരേതയ്ക്ക് റെയിൽവേ വകുപ്പിൽനിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി ശ്രീമതി ചിരുതമ്മ കാളി ആണെന്നുള്ളതിന് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ നോട്ടീസ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാൽ മുഖേനയും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

എസ്. ആർ. സി 9-59/85. 1985 നവംബർ 9.

ചെങ്ങന്നൂർ താലൂക്കിൽ വെൺമണി വില്ലേജിൽ വെൺമണി ഏറത്ത് മുറിയിൽ കിണറാലിൽ വീട്ടിൽ ശ്രീമതി പി. കെ. അമ്മിണി അമ്മ തന്റെ ഭർത്താവ് ടിയിൽ ശ്രീ. എൻ. രാമചന്ദ്രൻപിള്ള 23-4-1985-ൽ മരിച്ചുപോയി എന്നും പരേതൻ ആലപ്പുഴ ഡിസ്ട്രിക്റ്റ് കോ-ഓപ്പറേറ്റീവ് ബാങ്കിന്റെ വെൺമണി ശാഖയിൽ ഏകദേശം 5,000 രൂപയ്ക്ക് പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള അവകാശി താനാണെന്നുള്ളതിന് ഒരു സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ഈ ആഫീസിൽ ഒരു അപേക്ഷ സമർപ്പിച്ചിട്ടുള്ളതാണ്. വെൺമണി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിലും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടി എൻ. രാമചന്ദ്രൻപിള്ള 23-4-1985-ൽ മരിച്ചുപോയതായും താഴെ പറയുന്ന അവകാശികൾ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | പി. കെ. അമ്മിണിയമ്മ | ഭാര്യ | 35 |
| 2 | കെ. ദേവകിയമ്മ | മാതാവ് | 65 |
| 3 | കെ. ആർ. പ്രസന്നകുമാർ | മകൻ | 15 |

| | | | വയസ്സ് |
|---|---|---|---|
| 4 | കെ. ആർ. സതീഷ്കുമാർ | മകൻ | 13 |
| 5 | കെ. ആർ. മനോജ്കുമാർ | ,, | 8 |
| 6 | കെ. ആർ. അനിൽകുമാർ | ,, | 6 |

ഇതിൽ 2-ാം കക്ഷി ടി പണയ ഉരുപ്പടികൾ 1-ാം കക്ഷി എടുക്കുന്നതിൽ ആക്ഷേപമില്ലെന്ന് ബോധിപ്പിച്ചിട്ടുള്ളതാണ്. 3 മുതൽ 6 വരെ കക്ഷികൾ മൈനറുകളും 1-ാം കക്ഷിയുടെ പൂർണ്ണസംരക്ഷണയിലുമാണ്. ആയതിനാൽ ടി എൻ. രാമചന്ദ്രൻ പിള്ള ആലപ്പുഴ ഡിസ്ട്രിക്ട് കോ-ഓപ്പറേറ്റീവ് ബാങ്കിന്റെ വെൺമണി ശാഖയിൽ വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി പി. കെ. അമ്മിണി അമ്മ ആണെന്നുള്ളതിന് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാൽ മുഖേനയും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചെങ്ങന്നൂർ. തഹസിൽദാർ.

## Mavelikara Taluk

പരസ്യം

നമ്പർ എച്ച്. സി-66/85/സി4. 1985 നവംബർ 7.

മാവേലിക്കര താലൂക്കിൽ ഭരണിക്കാവ് വില്ലേജിൽ വെട്ടിക്കോട് മുറിയിൽ മാങ്കാവിൽ വിളയിൽ ശ്രീ. എം. ഒ. തോമസ് പെൻഷൻ പററിവരവെ 21-6-1985-ൽ മരിച്ചുപോയി എന്നും ടിയാന് കിട്ടുവാനുള്ള പെൻഷൻ കുടിശ്ശികയും കല്ലട ഇറിഗേഷൻ പദ്ധതിയനുസരിച്ച് പൊന്നുംവിലയ്ക്കെടുക്കുന്ന സ്ഥലത്തിന്റെ നഷ്ട പരിഹാരത്തുകയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയിൽ ശ്രീമതി ലിസ്സിയമ്മ തോമസ് ബോധിപ്പിച്ച അപേക്ഷ ഭരണിക്കാവ് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എം. ഒ. തോമസ് 21-6-1985-ൽ മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമാണെന്നറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലിസ്സിയമ്മ തോമസ് | ഭാര്യ | |
| 2 | എം. റ്റി. തോമസ് | മകൻ | 38 |
| 3 | എം. റ്റി. മാത്യു | ,, | 36 |
| 4 | എം. റ്റി. ഗീവർഗ്ഗീസ് | ,, | 34 |
| 5 | മേരിതോമസ് | മകൾ | 32 |
| 6 | ജോസ് തോമസ് | മകൻ | 29 |
| 7 | ഷാബു എം. തോമസ് | ,, | 27 |
| 8 | ജോൺ എം. തോമസ് | ,, | 25 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കളിൽ മേരി തോമസ്, ജോസ് തോമസ്, ജോൺ എം. തോമസ് എന്നിവർ തങ്ങളുടെ അവകാശം കൂടി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ലിസ്സിയമ്മ തോമസ് വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാലും മററു മക്കൾ നാലു പേരും കേരളത്തിനു വെളിയിൽ ആയതിനാലും ടി പെൻഷൻ കുടിശ്ശികയും പൊന്നുംവില നഷ്ടപരിഹാരത്തുകയും വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ ശ്രീമതി ലിസ്സിയമ്മ തോമസ്, എം. റ്റി. തോമസ്, എം. റ്റി. മാത്യു, എം. റ്റി. ഗീവർഗ്ഗീസ്, ഷാബു എം. തോമസ് എന്നിവരാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എം. ജെ. രാജൻ,
മാവേലിക്കര. തഹസിൽദാർ.

# KOTTAYAM DISTRICT

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്കാഫീസിൽ നിന്നും പ്രസിദ്ധം ചെയ്യുന്നത്.

(1)

നമ്പർ സി1-8622/85. 1985 ഒക്ടോബർ 16.

ചങ്ങനാശ്ശേരി താലൂക്കിൽ വാഴപ്പള്ളി കിഴക്ക് വില്ലേജിൽ ദേവി വിലാസം വീട്ടിൽ ചെല്ലമ്മ ശ്യാമളദേവി തന്റെ ഭർത്താവ് വിജയനാഥപണിക്കർ ചങ്ങനാശ്ശേരി എൻ. എസ്. എസ്. ഹിന്ദുകോളേജിൽ പ്രൊഫസറായി ജോലിനോക്കി വരവെ 9-9-1985-ൽ മരിച്ചുപോയി എന്നും ടിയന് ശമ്പള കുടിശ്ശിക ഇനത്തിൽ 2 500 രൂപയ്ക്ക് താഴെ വരുന്ന തുക ലഭിക്കുവാനുണ്ടെന്നും ആയത് വാങ്ങുന്നതിനായി പരേതന്റെ അവകാശി അവരാണെന്ന് കണ്ടു അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയിന്മേൽ വാഴപ്പള്ളി കിഴക്കു വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന രേഖകൾകൊണ്ട് ടി വിജയനാഥപണിക്കർ 9-9-1985-ൽ മരിച്ചതായും പരേതന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1. | ശ്രീമതി സി. ശ്യാമളാദേവി | ഭാര്യ | |
| 2. | രശ്മി ദേവി | മകൾ | 14 |
| 3. | രജനി ദേവി | ,, | 13 |
| 4. | രജനി കൃഷ്ണൻ | മകൻ | 10 |

എന്നിവരാണെന്നും മൈനർകളായ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലാണെന്നും കാണുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും കാണുന്നു.

ആകയാൽ ടി തുക പററുന്നതിനുള്ള അവകാശി അപേക്ഷക ആണെന്ന് കണ്ട് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ബോധിപ്പിച്ചുകൊള്ളണം. സമയം കഴിഞ്ഞും തപാൽ മുഖേനയും അയയ്ക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ സി1-7930/85. 1985 ഒക്ടോബർ 16.

ചങ്ങനാശ്ശേരി താലൂക്കിൽ തൃക്കൊടിത്താനം വില്ലേജിൽ പ്രസന്ന സദനം വീട്ടിൽ ശ്രീമതി കെ. കെ. ചെല്ലമ്മയുടെ ഭർത്താവ് ശ്രീ. പി. കെ. കുഞ്ഞുപണിക്കർ സർക്കാർ ജോലിയിൽനിന്നും പെൻഷൻപററി ഇരിക്കെ 3-3-1985-ൽ മരിച്ചുപോകയാൽ ടിയാന് 1978-ലെ ശമ്പള പരിഷ്കരണനിയമപ്രകാരം ലഭിക്കുവാനുള്ള കുടിശിക തുകയായ ഏകദേശം 2,000 ത്തോളമുള്ള തുക വാങ്ങുന്നതിനു പരേതന്റെ അവകാശിയാണ് താനെന്നു കണ്ട് അവകാശ സർട്ടിഫിക്കററ് നൽകുന്നതിനായി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷ തൃക്കൊടിത്താനം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ ടി ശ്രീ. പി. കെ. കുഞ്ഞുപണിക്കർ 3-3-1985-ൽ മരിച്ചതായും പരേതന്റെ അവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ചെല്ലമ്മ | ഭാര്യ | 57 |
| 2 | ശ്രീമതി പുഷ്പമ്മ | മകൾ | 32 |
| 3 | ശ്രീ. പ്രസന്നകുമാർ | മകൻ | 30 |
| 4 | ശ്രീമതി ശോഭന | മകൾ | 27 |

